

# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH



Vol. 05 No. 34 | THE ONLINE OFFICIAL NEWS BULLETTIN | 2022 August 20

**തേജസ്കരണകാലം | SEASON OF TRANSFIGURATION**

| ܚܕܒܫܒܐ SUNDAY | ܬܪܝܢ ܒܫܒܐ MONDAY | ܬܠܬܐ ܒܫܒܐ TUESDAY | ܐܪܒܥܐ ܒܫܒܐ WEDNESDAY | ܚܡܫܐ ܒܫܒܐ THURSDAY | ܥܪܘܒܬܐ FRIDAY | ܫܒܬܐ SATURDAY |
|---|---|---|---|---|---|---|
| 21 ♪2 1st Sunday after Shunoyo | 22 ♪6 Comme. of Beth Hananiah (Hananiah, Azariah, Mishael) | 23 ♪2 | 24 ♪6 4th Mem. of Thomas Mar Athanasios (Othara Dayara) | 25 ♪2 | 26 ♪6 | 27 ♪2 |




## മതാതീത കാരുണ്യ പ്രവൃത്തികൾ വളർത്തണം: പ.കാതോലിക്കാ ബാവ

മുതുകുളം: സമൂഹത്തിന്റെ സമഗ്രമായ വളർച്ചയ്ക്ക് മതാതീത കാരുണ്യ പ്രവർത്തനങ്ങൾ സഭകൾ ഏറ്റെടുക്കണമെന്ന് പ. ബസേലിയോസ് മാർ ത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവ പറഞ്ഞു. മുതുകുളം സെന്റ് ജോർജ് ഓർത്തഡോക്സ് പള്ളി സുവർണ്ണ ജൂബിലി സമ്മേളനം ഉദ്ഘാടനം ചെയ്തു പ്രസംഗിക്കുകയായിരുന്നു അദ്ദേഹം.

സമൂഹത്തിന്റെ ജീർണ്ണതയ്ക്ക് എതിരെ തിരുത്തൽ ശബ്ദമാകുവാനും പുതു തലമുറയ്ക്ക് ദിശാബോധം പകരുവാനും സഭകൾക്ക് കഴിയണമെന്നും പ. ബാവ പറഞ്ഞു. ഫാ. ഡോ. ഒ. തോമസ് അദ്ധ്യക്ഷത വഹിച്ചു. ഓർത്തഡോക്സ് സഭ അത്മായ ട്രസ്റ്റി റോണി വർഗീസ് ഏബ്രഹാം മുഖ്യപ്രഭാഷണം നടത്തി.

ജില്ലാ പഞ്ചായത്ത് അംഗം ജോൺ തോമസ് ഇടവക ഡയറക്ടറിയുടെ പ്രകാശനം നിർവ്വഹിച്ചു. കരുതൽ സമൂഹിക പദ്ധതി ഉദ്ഘാടനം മുതുകുളം ഗ്രാമ പഞ്ചായത്ത് പ്രസിഡന്റ് ജ്യോതി പ്രഭയും ചികിൽസാ സഹായ വിതരണം കണ്ടല്ലൂർ ഗ്രാമ പഞ്ചായത്ത് പ്രസിഡന്റ് പ്രസന്ന തയ്യിലും നിർവ്വഹിച്ചു.

വികാരി ഫാ. ഡോ. ജോൺ തോമസ് കരിങ്ങാട്ടിൽ, ഫാ. റ്റി. സി. ജോൺ, സഭാ മാനേജിങ്ങ് കമ്മിറ്റി അംഗങ്ങളായ ഫാ. പ്രവീൺ ജോൺ മാത്യൂസ്, കെ. സി. ഡാനിയേൽ, സൈമൺ കൊമ്പശ്ശേരിൽ, അഡ്വ. ബിജു കെ. വർഗീസ്, ഫാ. ഐസക്ക് മാത്യു, പി. എം. സ്റ്റീഫൻ, ടി. മോനച്ചൻ, ഇടവക ട്രസ്റ്റി രാജൻ ജോർജ്, സെക്രട്ടറി ഒ. ശാമുവേൽ എന്നിവർ പ്രസംഗിച്ചു.

മാവേലിക്കര ഭദ്രാസനത്തിൽ നിന്നും പുതുതായി മാനേജിങ്ങ് കമ്മിറ്റി അംഗങ്ങളായി തെരഞ്ഞെടുക്കപ്പെട്ടവരെ പ. ബാവ സമ്മേളനത്തിൽ അനുമോദിച്ചു.




## എൽദോസ് പോളിന് വീട് സമ്മാനമായി നൽകും: പ കാതോലിക്കാ ബാവാ

കോലഞ്ചേരി: 2022 കോമൺവെൽത്ത് ഗെയിംസിൽ ട്രിപ്പിൾ ജംപിൽ സ്വർണ്ണം നേടി രാജ്യത്തിന്റെ അഭിമാനമായി മാറിയ എൽദോസ് പോളിന് സമ്മാനമായി മലങ്കര ഓർത്തഡോക്സ് സഭ വീട് വച്ച് നൽകും. കോലഞ്ചേരി സെന്റ് പീറ്റേഴ്സ് സ്കൂളിൽ നടന്ന അനുമോദന സമ്മേളനത്തിലാണ് പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ പ്രസ്താവന നടത്തിയത്.



**കോലഞ്ചേരി സെന്റ് പീറ്റേഴ്സ് & സെന്റ് പോൾസ് ഓർത്തഡോക്സ് പള്ളിയിൽ കബറടങ്ങിയിട്ടുള്ള ഏഴാം മാർത്തോമയുടെ കബറിടത്തിന്റെയും, മലങ്കരയുടെ ഒന്നാം കാതോലിക്കാ പൗലോസ് പ്രഥമൻ ബാവായുടെ സ്മാരകത്തിന്റെയും ശിലാസ്ഥാപനകർമ്മം ഓഗസ്റ്റ് 18 – നു വി. കുർബാനാനന്തരം പ. മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവ നിർവ്വഹിച്ചു.**

പ്രഭാഷണം



# നെയ്ത്തും മെനഞ്ഞും പുതിയ പ്രഭാതത്തിനായി കാത്തിരിക്കാം

### ഫാ. ഡോ. കെ. എം. ജോർജ്

പ. ബാവാ തിരുമേനി, പിതാക്കന്മാരേ, സഹോദരങ്ങളേ,

മലങ്കര അസോസിയേഷന്റെ ഈ മഹനീയ സമ്മേളനത്തിൽ നമ്മുടെ ധ്യാന ചിന്തയ്ക്കായി സമർപ്പിക്കുന്നത് വി. പൗലോസ് അപ്പോസ്തോലൻ ഫിലിപ്പിയർക്ക് എഴുതിയ ലേഖനം രണ്ടാം അദ്ധ്യായം 1–8 വാക്യങ്ങളാണ്.

“നിങ്ങൾ ഏകമനസ്സുള്ളവരായി ഏകസ്നേഹം പൂണ്ടു ഐകമത്യപ്പെട്ടു ഏകഭാവമുള്ളവരായി ഇങ്ങനെ എന്റെ സന്തോഷം പൂർണ്ണമാക്കുവിൻ. ശാഠ്യത്താലോ ദുരഭിമാനത്താലോ ഒന്നും ചെയ്യാതെ താഴ്മയോടെ ഓരോരുത്തൻ മറ്റുള്ളവനെ തന്നെക്കാൾ ശ്രേഷ്ഠൻ എന്നു എണ്ണിക്കൊൾവിൻ. ഓരോരുത്തൻ സ്വന്ത ഗുണമല്ല മറ്റുള്ളവന്റെ ഗുണവും കൂടെ നോക്കേണം. ക്രിസ്തുയേശുവിലുള്ള ഭാവം തന്നേ നിങ്ങളിലും ഉണ്ടായിരിക്കട്ടെ. അവൻ ദൈവരൂപത്തിൽ ഇരിക്കെ ദൈവത്തോടുള്ള സമത്വം മുറുകെ പിടിച്ചുകൊള്ളേണം എന്നു വിചാരിക്കാതെ ദാസരൂപം എടുത്തു. മനുഷ്യസാദൃശ്യത്തിലായി തന്നെത്താൻ ഒഴിച്ചു വേഷത്തിൽ മനുഷ്യനായി വിളങ്ങി തന്നെത്താൻ താഴ്ത്തി മരണത്തോളം ക്രൂശിലെ മരണത്തോളം തന്നേ, അനുസരണമുള്ളവനായിത്തീർന്നു” (ഫിലിപ്പിയർ 2:1–8)

ദൈവത്തിന്റെ താഴ്മയെക്കുറിച്ച് നമ്മുടെ വേദപാരമ്പര്യം പഠിപ്പിക്കുന്നത് നാം ശ്രദ്ധിക്കണം. “വിനീതനും മനുഷ്യരെ സ്നേഹിക്കുന്നവനുമായ ദൈവം” എന്ന് നമ്മുടെ പ്രുമിയോൻ സെദ്രാ പ്രാർത്ഥനകളിൽ പലയിടത്തും കാണുന്നുണ്ട്. ദൈവം താഴ്മയുള്ളവനാണ് എന്നു പഠിപ്പിക്കുന്ന മറ്റ് മതപാരമ്പര്യങ്ങൾ ഉണ്ടോ എന്ന് അറിഞ്ഞു കൂടാ. സർവ്വശക്തനും സർവ്വവ്യാപിയും സർവ്വജ്ഞാനിയുമായ ദൈവസങ്കല്പമാണ് യഹൂദന്മാരുടെ വേദം (ക്രിസ്തീയ ബൈബിളിലെ പഴയനിയമം) ഉൾപ്പെടെ മറ്റെല്ലാ മതപാരമ്പര്യങ്ങളിലും പൊതുവെ കാണുന്നത്. എന്നാൽ യേശുക്രിസ്തുവിലൂടെ നമുക്ക് ലഭിച്ച വെളിപാട് അനുസരിച്ച് താഴ്മയും മനുഷ്യസ്നേഹവും ക്രിസ്തീയ ദൈവസങ്കല്പത്തിന്റെ മുഖമുദ്രയാണ്. ക്രിസ്തുവിലൂടെ സ്വയം ശൂന്യമാക്കുന്ന (self-emptying) ദൈവത്തെക്കുറിച്ചാണ് പൗലോസ് അപ്പോസ്തോലൻ ഇവിടെ പറയുന്നത്. ഉണ്മയുടെ സമ്പൂർണ്ണതയായ ദൈവത്തിന് ഒന്നുമില്ലാത്ത ശൂന്യാവസ്ഥ സ്വീകരിക്കാമോ എന്നത് നമ്മുടെ സാധാരണ മനുഷ്യയുക്തിക്ക് വഴങ്ങുന്ന ചോദ്യമല്ല. അപ്പോസ്തോലന്റെ തന്നെ ഭാഷയിൽ, യഹൂദന്മാർക്ക് ഇടർച്ചയും യവനന്മാർക്ക് അതായത് ഗ്രീക്കുകാർക്ക്, വിജ്ഞാനികളെന്ന് അഭിമാനിക്കുന്നവർക്ക് വിഡ്ഢിത്വവുമായി തോന്നാവുന്നതാണിത്. എന്നാൽ ഈ അസംബന്ധമാണ് (absurdity) ക്രിസ്തീയ വിശ്വാസത്തിന്റെ ആധാര മാതൃക. The scandal, the foolishness and the absurdity of the cross are fundamental to the gospel of Christ and to Christian life. പരിഹാസ്യവും അസംബന്ധവുമായ ഒന്നിനെ എങ്ങനെ നമുക്ക് മാതൃകയാക്കാം എന്നുള്ളതാണ് പ്രശ്നം. ചില ചെറിയ കാര്യങ്ങൾ ഇതെക്കുറിച്ച് സൂചിപ്പിച്ചുകൊള്ളട്ടെ.

ഒന്നാമതായി, സഭയാകുന്ന സമൂഹത്തോടാണ് അപ്പോസ്തോലൻ ഇത് പറയുന്നത്. റോമൻ ജയിലിൽ കിടന്നുകൊണ്ട്, ഗ്രീസിലെ (മാസിഡോണിയയിൽ) താൻ സ്ഥാപിച്ച ഫിലിപ്യ സഭയിലേക്കാണ് ഈ കത്ത് എഴുതുന്നത്. യേശുക്രിസ്തുവിന്റെ ശരീരമെന്ന് അദ്ദേഹം വിശേഷിപ്പിക്കുന്ന സഭയ്ക്ക് ക്രിസ്തുവിലുള്ള അതേ ഭാവം തന്നെ ഉണ്ടാകണം; ഏക മനസ്സും ഏക സ്നേഹവും അവയവങ്ങൾ തമ്മിലുള്ള പരസ്പര ആദരവും ഈ ശരീരത്തിന്റെ സ്വഭാവമാണ്.

ഇവിടെ കൂടിയിരിക്കുന്ന മലങ്കര അസോസിയേഷൻ ഒരു ശരീരമാണ് എന്നു നാം ഓർക്കണം. വേദവും കാനോനും മലങ്കരസഭയുടെ പാരമ്പര്യവും അനുസരിച്ച് സഭയുടെ സുന്നഹദോസാണ് ഇവിടെ കൂടിയിരിക്കുന്നത്. അത് പറയാൻ പ്രത്യേക കാരണമുണ്ട്. വിശ്വാസികളുടെയും വൈദികരുടെയും തിരഞ്ഞെടുക്കപ്പെട്ട പ്രതിനിധികളും എല്ലാ മേല്പട്ടക്കാരും സഭാഅദ്ധ്യക്ഷനും ഇവിടെ സന്നിഹിതമാണ്. ഇവരെ എല്ലാം തിരഞ്ഞെടുത്തത് ഇതുപോലെയുള്ള മറ്റൊരു അസോസിയേഷനാണ്. അതുകൊണ്ട് സഭാശരീരത്തിന്റെ അധികാരം വഹിക്കുന്ന ഈ സമിതിയുടെ Synodal Character നാം ഒരിക്കലും വിസ്മരിക്കരുത്. നാം തന്നെ അതിന്റെ വില കുറച്ചു കാണുകയും അരുത്. ഇവിടെ







ഞാൻ പറഞ്ഞത് വേദശാസ്ത്രം അനുസരിച്ചും സഭാവിജ്ഞാനീയം അനുസരിച്ചുമുള്ള തത്വമാണ്. അതിന്റെ പ്രായോഗികമായ വശങ്ങൾ എങ്ങനെയാണെന്ന് നമുക്ക് അറിയാം. തത്വത്തിൽ നിന്നും യഥാർത്ഥ അനുഭവത്തിലേക്ക് വരാൻ നാം ബഹുദൂരം സഞ്ചരിക്കേണ്ടതുണ്ട്. ഇത് പള്ളിപ്രതിപുരുഷയോഗമാണ്. ലോകം മുഴുവൻ മാറിക്കഴിഞ്ഞു. നിയമതടസ്സങ്ങൾ ഒന്നുമില്ലെങ്കിലും നമുക്ക് ഇപ്പോഴും ഇത് പുരുഷയോഗം തന്നെയാണ്. ഈ അസോസിയേഷൻ പ്രത്യേകമായി പ്രാതിനിധ്യം ലഭിക്കേണ്ട വിഭാഗങ്ങൾ പലതുണ്ട്.

ഉദാഹരണമായി, സഭയിലെ ദളിത വിഭാഗം (മിഷന്റെ ഫലമായി ഉണ്ടായ സഭാവിശ്വാസികൾ), ഭിന്നശേഷിക്കാരായ വിശ്വാസികൾ, സഭയുടെ ജനസംഖ്യയിൽ പകുതിയിലേറെ വരുന്ന സ്ത്രീകൾ... ഏതാണ്ട് 50 വർഷങ്ങൾക്കു മുമ്പ് ഞങ്ങൾ സെമിനാരിയിൽ വിദ്യാർത്ഥികളായിരിക്കുമ്പോൾ ഒരിക്കൽ പരുമല സെമിനാരിയിൽ വച്ച് കൊച്ചി ഭദ്രാസന അദ്ധ്യക്ഷനായി അന്തരിച്ച യൂഹാനോൻ മാർ സേവേറിയോസ് തിരുമേനിയെ കണ്ടത് ഓർക്കുന്നു. പരുമല പഴയ കെട്ടിടത്തിന്റെ ഒരു മുറിയിൽ ഇരുന്നുകൊണ്ട് കബറിങ്കൽ നിലവിളിച്ച് കരഞ്ഞു പ്രാർത്ഥിക്കുന്ന സാധാരണക്കാരായ സ്ത്രീകളെയും കഴിവിൽ കൂടുതൽ അവർ കാണിക്കയിടുന്നതും കണ്ടുകൊണ്ട് അദ്ദേഹം ആത്മഗതമായി പറഞ്ഞു, "ഇവരില്ലെങ്കിൽ സഭയുണ്ടോ?" സാത്വികനും സൗമ്യനുമായ ഒരു നല്ല ഇടയന്റെ ആത്മഗതം. വിദ്യാർത്ഥികളായിരുന്ന ഞങ്ങളത് കേട്ടു. പരുമല കബറിങ്കൽ ചെല്ലുമ്പോളെല്ലാം ആ സൗമ്യമായ മൊഴി മനസ്സിൽ പ്രതിധ്വനിക്കാറുണ്ട്.

സുന്നഹദോസ് എന്ന വാക്കിന് 'ഒരുമിച്ച് ഒരു വഴിയെടുക്കുക' (sun + hodos) എന്നാണർത്ഥം എന്നു നിങ്ങൾക്ക് മിക്കവർക്കും അറിയാമല്ലോ. പക്ഷേ വഴികൾ പലതുണ്ട്. തീവ്രവാദങ്ങളുടെ വഴിയുണ്ട്, രാഷ്ട്രീയ അധികാരത്തിന്റെ വഴിയുണ്ട്, ബിസിനസ് സാമ്രാജ്യങ്ങളുടെ വഴിയുണ്ട്, മാഫിയാ സംഘങ്ങളുടെ വഴിയുണ്ട്. എന്നാൽ നമ്മുടെ വഴി വേറെയാണ് എന്ന് കർത്താവ് പഠിപ്പിച്ചു. നിങ്ങൾ ലോകത്തിലെ ഭരണാധികാരികളെപ്പോലെ ആകരുത് എന്ന് വളരെ വ്യക്തമായി തന്റെ അപ്പോസ്തോലന്മാരോട് പറഞ്ഞു. അക്കൂടെ യേശു പറഞ്ഞു, മനുഷ്യപുത്രനായ താൻ ഒരു ശെമ്മാശനാണെന്നും. നിങ്ങൾ തെറ്റിദ്ധരിക്കരുത്. "മനുഷ്യപുത്രൻ ശുശ്രൂഷിക്കപ്പെടുവാനല്ല, ശുശ്രൂഷിപ്പാനും അനേകർക്കുവേണ്ടി തന്റെ ജീവനെ മറുവിലയായി കൊടുപ്പാനുമത്രേ വന്നത്" (മത്തായി 20:28). ഇവിടെ ഉപയോഗിച്ചിരിക്കുന്ന ശുശ്രൂഷിക്കുക എന്ന വാക്കിൽ നിന്നാണ് ഗ്രീക്ക് ഭാഷയിൽ Diakonos (deacon) എന്നും സുറിയാനിയിൽ മ്ശംശോനോ (ശെമ്മാശൻ) എന്ന വാക്കും വന്നത്. "ഞാൻ നിങ്ങളുടെ ഇടയിൽ ശുശ്രൂഷകനെപ്പോലെ ആണ് ഇരിക്കുന്നത്" (ലൂക്കോസ് 22:27) എന്നും കർത്താവ് പറഞ്ഞു. താൻ മഹാപുരോഹിതനാണെന്ന് ഒരിടത്തും ഒരിക്കലും കർത്താവ് പറഞ്ഞില്ല. എബ്രായ ലേഖനകർത്താവ് രൂപകാലങ്കാരമായി പറയുന്നുണ്ട്, കർത്താവ് നമ്മുടെ മഹാപുരോഹിതനാണെന്ന്. ഈ അലങ്കാരപ്രയോഗത്തെ സഭ പിന്നീട് ആക്ഷരികമായി ഏറ്റെടുത്തു. The metaphorical high priesthood of Christ was literally interpreted as a model of a bishop in the Church. മാത്രവുമല്ല, ശെമ്മാശ്ശനായ അതായത് ശുശ്രൂഷകനായ യേശുവിനെ നാം ഒട്ടൊക്കെ മറന്നു കളയുകയും ചെയ്തു. റോമൻ - ബിസന്റിയൻ സാമ്രാജ്യത്തിലെ സഭ അങ്ങനെ മേൽപട്ടക്കാർക്ക് രാജകീയ ശൈലിയും കിരീടങ്ങളും വിലയേറിയ മേലങ്കികളും സ്വർണഖചിതമായ കുരിശുമാലകളും രത്നകല്ലുകൾ പതിച്ച സ്ലീബായും മറ്റും സൃഷ്ടിച്ചു. വൈദികശ്രേണിയിൽപെട്ട ഞങ്ങൾ ശെമ്മാശന്റെ സ്ഥാനം ഒരു ചവിട്ടുപടിയായി മാത്രമാണ് ഇപ്പോൾ ഉപയോഗിക്കുന്നത്. മുകളിലേക്കു കയറാനുള്ള ഒരു താൽക്കാലിക സംവിധാനം. കയറിക്കഴിഞ്ഞാൽ ഞങ്ങൾ ആ പടി തട്ടിക്കളയുന്നു. പക്ഷേ ഒരു പ്രശ്നമുണ്ട്; പിന്നെ ഞങ്ങൾക്ക് താഴോട്ടിറങ്ങാൻ സാധിക്കയില്ല. ശെമ്മാശൻ തോളിലൂടെ ഇടുന്ന സേവനചിഹ്നമായ "ഊറാറാ" (ഗ്രീക്കിൽ Orarion) തന്നെയാണ് വൈദികൻ കഴുത്തിൽ വളച്ചിടുന്ന ഹൈമനിക്ക (stole). അതു തന്നെയാണ് എപ്പിസ്ക്കോപ്പാ കഴുത്തിൽനിന്ന് മുമ്പിലും പുറകിലുമായി ഇടുന്ന ബത്രശീൽ/പത്രസീൻ (epitrachelion).

രണ്ടാമതായി, ക്രിസ്തുവിന്റെ ശരീരമായ സഭയ്ക്ക് അതിരുകൾ ഉണ്ടോ, ഉണ്ടെങ്കിൽ എവിടെയാണ് അവ എന്ന പഴയ ഒരു ചോദ്യമുണ്ട്. ഇവിടെ വന്നിരിക്കുന്ന നിങ്ങൾക്കെല്ലാവർക്കും വ്യക്തമായ ഉത്തരം ഉണ്ട്. കാരണം, ലോകത്തിൽ പല സ്ഥലത്തുമുള്ള ഇടവകകളെ പ്രതിനിധാനം ചെയ്താണ് നിങ്ങൾ മിക്കവരും വന്നിരിക്കുന്നത്. എവിടെ ഒരു ഇടവക ഉണ്ടോ അവിടെയാണ് സഭയുടെ അതിർത്തി എന്നു സങ്കല്പിക്കുന്നവർ ഉണ്ടാകാം. എന്നാൽ നമ്മുടെ പഴയ ചോദ്യത്തിന് അത് ഉത്തരമാവുകയില്ല.



**പുത്തൻകാവ് അസോസിയേഷനിൽ പ. ഗീവർഗീസ് രണ്ടാമൻ ബാവാ പ്രസംഗിക്കുന്നു.**

Canonical territory എന്ന ആശയം റഷ്യൻ സഭ പോലെയുള്ള ചില വലിയ ഓർത്തഡോക്സ് സഭകളിൽ ഉണ്ട്. എന്നാൽ അതൊന്നും ആ പഴയ ചോദ്യത്തിന് ഉത്തരമാവുകയില്ല. തലയായ ക്രിസ്തു എവിടെയൊക്കെ ഉണ്ടോ അവിടെയൊക്കെ ശരീരമായ തന്റെ സഭയുമുണ്ട് എന്ന് നമുക്ക് പൊതുവായി പറയാം. അപ്പോൾ സർവ്വവ്യാപിയും സർവ്വത്തെയും ഉളവാക്കിയവനുമായ ക്രിസ്തു ഉള്ളിടത്തെല്ലാം സഭയുമുണ്ട് എന്നു വരും. പക്ഷേ അങ്ങനെ വരുമ്പോൾ നമ്മുടെ ഭരണഘടനാപരവും കാനോനികവുമായ സങ്കല്പങ്ങൾക്ക് ബുദ്ധിമുട്ട് ഉണ്ടാകും. കാരണം അവ നിർണയിക്കുന്ന അതിരുകൾ മാഞ്ഞുപോവും. മുമ്പ് അച്ചടിച്ചിരുന്ന ഒരു കുർബ്ബാനക്രമത്തിൽ, മാതാവിന്റെ മദ്ധ്യസ്ഥപ്രാർത്ഥനയിൽ "ക്രൈസ്തവകുലത്തിന്റെ രക്ഷകൻ" എന്ന് യേശുക്രിസ്തുവിനെ വിശേഷിപ്പിച്ചിരുന്നത് ഓർക്കുന്നു. അത് ശരിയല്ലല്ലോ എന്നു ചിലർ അറിയിച്ചതുകൊണ്ടാവണം ഇപ്പോളത് മാറ്റി "മനുഷ്യകുലത്തിന്റെ രക്ഷകൻ" എന്നാക്കിയിട്ടുണ്ട്. ദാസരൂപം എടുത്ത് മനുഷ്യനായി ക്രൂശിലെ മരണത്തോളം സ്വയം ശൂന്യനാക്കിയ കർത്താവ് ലോകരക്ഷയ്ക്കു വേണ്ടിയാണ് അങ്ങനെ പ്രവർത്തിച്ചത്. ലോകം അത് സ്വീകരിച്ചാലും ഇല്ലെങ്കിലും ക്രിസ്തു ലോകരക്ഷകനാണ് എന്ന തത്വം നാം ഉപേക്ഷിക്കരുത്.

ക്രിസ്തുവിനെ നമ്മുടെ ചെറിയ വട്ടത്തിൽ ഒതുക്കാനും നമുക്കവകാശമില്ല. ചെറിയവട്ടം നമുക്കു തീർച്ചയായും സുഖപ്രദമായ comfort zone ആണ്. അവിടെ നമുക്ക് നിയന്ത്രണവും അധികാരവും ഏകഛത്രാധിപത്യവും നിലനിർത്താം. ഇത്തരം വൃത്തങ്ങളെക്കുറിച്ച് പറയുമ്പോൾ സ്വാഭാവികമായും പ്രസിദ്ധ എഴുത്തുകാരൻ J. R. R. Tolkien ന്റെ The Lord of the Rings എന്ന രചനയും മലയാളിയായ അരുന്ധതി റോയിയുടെ God of Small Things (കൊച്ചു കാര്യങ്ങളുടെ തമ്പുരാൻ) ഉം പലരും ഓർക്കും. ഏതായാലും, ക്രിസ്തീയാർത്ഥത്തിൽ "കൊച്ചുകാര്യങ്ങളുടെ തമ്പുരാൻ" ആവുന്നതിലും നല്ലത് "വലിയ കാര്യങ്ങളുടെ പരിചാരകൻ" ആകുന്നതാണ് എന്നു തോന്നുന്നു. പൗലോസ് ശ്ലീഹാ പറയുന്നതുപോലെ നാം "ദൈവിക രഹസ്യങ്ങളുടെ പരിചാരകർ", മഹത്വത്തിന്റെ പരിസേവകർ (Ministers of the Mysteries of God) ആകാനാണ് വിളിക്കപ്പെട്ടിരിക്കുന്നത്. നമ്മുടെ അസോസിയേഷനും മാനേജിംഗ് കമ്മിറ്റിയും വെറും ഭരണസമിതികൾ മാത്രമാകാതെ (അതായത്, തെരഞ്ഞെടുപ്പ്, ജയം, പരാജയം, സ്ഥാമം, പദവി) അവയുടെ ആദ്ധ്യാത്മികവും വേദശാസ്ത്രപരവുമായ വിളി സ്വീകരിക്കണമെന്നാണ് വളരെ വിനയത്തോടെ എനിക്കു പറയാനുള്ളത്. സാധാരണ പറയാറുണ്ടല്ലോ, രണ്ടു കൂട്ടം ആളുകളെക്കുറിച്ച്. ഉള്ളവരും, ഇല്ലാത്തവരും. എന്നാൽ മൂന്നാമതൊരു കൂട്ടരുണ്ട്. വേണ്ടാത്തവർ. അങ്ങനെയും ആളുകളുണ്ട് എന്ന് തിരഞ്ഞെടുപ്പിൽ വാശിയോടെ മത്സരിക്കയും പങ്കെടുക്കുകയും ചെയ്യുമ്പോൾ നാം ഓർക്കണം.

മൂന്നാമതായി, വലിയ മാറ്റങ്ങൾ സംഭവിക്കുന്ന ഈ കാലത്ത് നമ്മുടെ തനിമയും സ്വത്വവും (identity) എങ്ങനെ നിലനിർത്താം എന്ന ചോദ്യമുണ്ട്. സ്വയം വെറുമയാക്കിയ ക്രിസ്തുവിന്റെ കുരിശിൽ നമുക്കാശ്രയിക്കാമോ?

നമ്മുടെ ഒരു പ്രാർത്ഥനയിൽ "സ്ലീബായുടെ ഉൾപ്രകാശം" (The inner light of the Cross) എന്നൊരു മനോഹരമായ പ്രയോഗം കണ്ടു. കുരിശിന്റെ ഉള്ളിൽ, എല്ലാ അപമാനത്തിനും നിന്ദയ്ക്കും അതീതമായി സൗമ്യവും സൗഖ്യദായകവുമായ പ്രകാശമുണ്ട്. അത് തിരിച്ചറിയാതെ, "കുത്തിമുറിക്കും ശത്രുക്കളെ നിന്നാൽ ഞങ്ങൾ" എന്ന് ആലങ്കാരികമായിട്ടാണെങ്കിലും നാം പാടിത്തകർക്കുന്നുണ്ട്. ഒരിക്കൽ പ. മാത്യൂസ് ദ്വിതീയൻ ബാവാ അർമ്മീനിയക്കു പോയപ്പോൾ സ്വിറ്റ്സർലണ്ടിൽ സൂറിക്ക് എയർപോർട്ടിൽ വച്ച് അദ്ദേഹത്തിന്റെ കൈയിലിരുന്ന സ്ലീബാ സെക്യൂരിറ്റിക്കാർ വാങ്ങിച്ചു വച്ചിട്ടാണ് വിമാനത്തിൽ കയറ്റിയത്. അർമ്മീനിയയിൽ ചെന്നപ്പോഴാണ് തിരിച്ചുകൊടുത്തത്. ആരും കണ്ടാൽ വണങ്ങിപ്പോകുന്ന സമാദരണീയനായ ആ വയോധിക പിതാവിനെ പ്രത്യേക ക്യാബിനിൽ കൊണ്ടുപോയി വേഷമഴിച്ചു പരിശോധിച്ചു. ഞങ്ങളെയൊന്നും പരിശോധിച്ചുമില്ല. ബിൻ ലാദനെ അമേരിക്ക അന്വേഷിച്ചുകൊണ്ടിരുന്ന സമയമായിരുന്നു അത്. "സ്ലീബാ അവർ പിടിച്ചുവച്ചല്ലോ അച്ചാ" എന്ന് ബാവാ കുറെ ദുഃഖത്തോടെ പറഞ്ഞു. നല്ല sense of humour ഉള്ള ആളാണ് തിരുമേനി എന്നറിയാമായിരുന്നതുകൊണ്ട്, ഞാൻ പറഞ്ഞു: തിരുമേനിയുടെ കൈയിൽ ആയുധമാണെന്ന് അവർ കരുതിക്കാണും. നമ്മളും പാടുന്നുണ്ടല്ലോ "സ്ലീബാ ആയുധമാണെന്ന്." ബാവാ തിരുമേനി എല്ലാം മറന്ന് ഹൃദ്യമായി ചിരിച്ചത് സന്തോഷത്തോടെ ഓർക്കുന്നു.

ഡിജിറ്റൽ യുഗത്തിൽ ഇപ്പോൾ നടക്കുന്ന മാറ്റങ്ങൾ പഴയരീതിയിൽ കണക്കു കൂട്ടാവുന്ന Arithmetic progression, Geometric progression ഒന്നുമല്ല. Quantum Leap ആണ്. വളരെ പെട്ടെന്ന് ആകസ്മികമായി ഉണ്ടാകുന്ന മാറ്റങ്ങൾ മുൻകൂട്ടി നമുക്കറിയാൻ മാർഗ്ഗമില്ല. ഇപ്പോൾ ചിലതൊക്കെ പ്രധാനമെന്ന് നാം കരുതുകയും പടവെട്ടി നേടുകയും ചെയ്യും. അടുത്ത നിമിഷം അതെല്ലാം, ഒരു തകിടം മറിയലിലൂടെ അർത്ഥരഹിതമാകാം. Anthropocene യുഗം എന്നു വിളിക്കപ്പെടുന്ന നമ്മുടെ കാലയളവ് മനുഷ്യരുടെ വിവിധ പ്രവർത്തനങ്ങൾ മൂലം, ഭൂമിയ്ക്കും കാലാവസ്ഥയ്ക്കും ആവാസ വ്യവസ്ഥയ്ക്കും ഉണ്ടായ കനത്ത ആഘാതം തിരിച്ചറിയുന്ന കാലഘട്ടമാണ്. Excessively greedy human activity has now brought irreparable damage to our climate, eco systems and mother earth. മനുഷ്യൻ സൃഷ്ടിച്ച കെട്ടിടങ്ങളും, വാഹനങ്ങളും, റോഡുകളും, ഫാക്ടറികളും, പാലങ്ങളും എല്ലാം ചേർന്നാൽ, അവയുടെ ആകെ ഭാരം ഭൂമിയിലുള്ള എല്ലാ ജീവജാലകളും ചേരുന്ന biomass-നേക്കാൾ കൂടുതലാണെന്ന് ഇപ്പോൾ കണ്ടെത്തിയിരിക്കുന്നു. Human civilisational construction mass now exceeds the biomass. അപ്പോൾ നമ്മൾ ഇനി എത്ര മരങ്ങൾ നട്ടാലും, ഭൗമശാസ്ത്രപരമായി നാം നാശത്തിലേക്ക്, ഈ ഭൂമിയിലെ ജീവന്റെ അവസാനത്തിലേക്ക് അടുക്കുകയാണ്. It seems we have crossed the point of no return.

Artificial Intelligence, Quantum computing, Virtual Reality എന്നിവയെല്ലാം ചേർന്ന് സൃഷ്ടിക്കുന്ന പുതിയ ലോകം ഇനിമേൽ നമ്മുടെ കാനോനാകൾക്കും ഭരണഘടനയ്ക്കും ഉള്ളിൽ നിൽക്കുമോ എന്നു സംശയമാണ്. അതെല്ലാം കൂടി സൃഷ്ടിക്കുന്ന ഭാവിലോകത്തെക്കുറിച്ച് നമുക്കു വലിയ നിശ്ചയമൊന്നുമില്ല.

പക്ഷേ ഒരു കാര്യം നിശ്ചയമാണ്. എല്ലാ മനുഷ്യരും സ്നേഹത്തിന്റെ സ്പർശനവും കരുണയുടെ ആർദ്രതയും എപ്പോഴും എവിടെയും സ്വീകരിക്കും. സ്ലീബായുടെ ഉൾപ്രകാശം അവിടെ നമ്മെ വഴിനടത്തും.

നാലാമതായി, ഒരു പുതിയ ആരംഭം കുറിക്കാനാണ് നാം വിളിക്കപ്പെട്ടിരിക്കുന്നത്. നാം കുറെ താമസിച്ചുപോയി. ദുഃഖവെള്ളിയാഴ്ച ഒരു പ്രുമിയോൻ പ്രാർത്ഥനയിൽ കർത്താവിന്റെ കുരിശുമരണത്തെക്കുറിച്ച് ഒരിടത്തു പ്രതീകാത്മകമായി പറയുന്നു, "അവൻ നമ്മുടെ സ്വഭാവത്തിന്റെ പശ്ചിമഭാഗത്തേക്ക് വാഹനമിറങ്ങി" എന്ന്. സെമിനാരിയിൽ പഠിക്കുന്ന കാലത്ത് അത് ഒന്നും മനസ്സിലായില്ല. പശ്ചിമ ദിക്ക് അസ്തമയത്തിന്റെ ദിക്കാണ്, മരണത്തിന്റെ, ഇരുട്ടിന്റെ ദിക്കാണ്. അസ്തമയ ബിന്ദുവിൽ നമുക്കാരംഭിക്കാം. സന്ധ്യയായി, ഉഷസ്സുമായി, ഒന്നാം ദിവസം എന്ന് ഉൽപ്പത്തി പുസ്തകം. നെയ്ത്തുകാരുടെയും കുശവന്മാരുടെയും ജോലി നാം ഏറ്റെടുക്കണം. മനുഷ്യ സംസ്കാരത്തിലെ അതിപുരാതന ആദിമഹാ വൃത്തികളാണവ. കീറിപ്പോയ അങ്കിയെ തുന്നിച്ചേർക്കാം. ഉടഞ്ഞുപോയ ഹൃദയങ്ങളെ വീണ്ടും മെനഞ്ഞെടുക്കാം. കർത്താവായ യേശുവിന്റെ അങ്കി അടിമുതൽ മേൽവരെ തയ്യലില്ലാത്തതായിരുന്നു. യേശു ആരാണെന്ന് അറിവില്ലാത്ത, വെറും പരുക്കന്മാരായ റോമൻ പട്ടാളക്കാർപോലും അത് ആദരപൂർവ്വം, കീറാതെ സൂക്ഷിച്ചു. തയ്യലില്ലാത്ത ഈ



പുത്തൻകാവ് അസോസിയേഷൻ തിരഞ്ഞെടുത്ത കൂട്ടുട്രസ്റ്റികൾ പ. ഗീവർഗീസ് രണ്ടാമൻ ബാവായോടൊപ്പം.

അങ്കി സഭയുടെ ഐക്യത്തിന്റെ പ്രതീകമായി സഭാപിതാക്കന്മാർ ആദിമുതലേ വ്യാഖ്യാനിച്ചു. സഭയുടെ ഐക്യം തകർക്കുന്നവർ ക്രിസ്തുവിന്റെ ശരീരത്തെയും ആയിരം പതിനായിരം മനുഷ്യഹൃദയങ്ങളെയുമാണ് വലിച്ചുകീറുന്നത്. അവരുടെ നിലവിളി നമ്മുടെ കോട്ടകൊത്തളങ്ങളെ തകർക്കും. അതുകൊണ്ട് നാം താഴ്മയോടെ, വളരെ താമസിച്ചുപോയെങ്കിലും ഈ അസ്തമയ ബിന്ദുവിൽ നിന്നുകൊണ്ട്, നെയ്തും മെനഞ്ഞും പുതിയ പ്രഭാതത്തിനായി കാത്തിരിക്കാം. തെക്കേ അമേരിക്കൻ ഭൂഖണ്ഡത്തിന്റെ തെക്കേ അറ്റത്തു ജനിച്ച ഒരു മനുഷ്യൻ, എഴുന്നേറ്റ് നടക്കാൻ വയ്യാത്ത ഒരു വൃദ്ധ പുരോഹിതൻ, വടക്കേ അമേരിക്കയുടെ വടക്കേ അറ്റത്ത് എത്തി ആദിവാസികളോട് തന്റെ പൂർവ്വികരായ പുരോഹിതരുടെയും പാപ്പാമാരുടെയും ക്രൂരതകൾക്ക് ക്ഷമ ചോദിച്ചു. മഹാനായ ഫ്രാൻസിസ് പാപ്പായുടെ കാര്യമാണ് പറയുന്നത്. പത്രോസിന്റെ സിംഹാസനത്തിൽ ഇരിക്കുന്ന പാപ്പായ്ക്ക് (ചില വ്യവസ്ഥകളോടെ) തെറ്റാവരമുണ്ടെന്ന് (Infallibility) പഠിപ്പിക്കുന്ന റോമൻ കത്തോലിക്കാ സഭയുടെ അദ്ധ്യക്ഷനാണ് അദ്ദേഹം. അദ്ദേഹം തന്റെ സഭയുടെ പല കാനോനാകളും പ്രോട്ടോക്കോളുകളും ലംഘിച്ചു. പക്ഷേ ക്രിസ്തുവിന്റെ സുവിശേഷത്തിന്റെ വഴി കണ്ടെത്താനായിരുന്നു അത്.

പൗലോസ് മാർ ഗ്രീഗോറിയോസ് തിരുമേനി പഠിപ്പിക്കുമ്പോൾ പറയുമായിരുന്നു, "God alone is infallible." No human being, no synod nor any church head is granted the gift of infallibility." ലോകത്തിൽ യാതൊരു മനുഷ്യനോ, സുന്നഹദോസിനോ, സഭാ മേലദ്ധ്യക്ഷനോ തെറ്റാവരം അല്ലെങ്കിൽ അപ്രമാദിത്വം ഇല്ല. അതുകൊണ്ട് നാം ഒരുമിച്ചു നിൽക്കുകയും പരസ്പരം ആലോചന നടത്തുകയും പരസ്പരം തിരുത്തുകയും അഭിപ്രായ സമന്വയത്തോടെ ഒരേ വഴി എടുക്കുകയും ചെയ്യണം. അതാണ് സുന്നഹദോസ് എന്ന ശൈലി. അതുകൊണ്ട് ക്ഷമ പറയേണ്ടിടത്ത് നാം ക്ഷമ പറയണം. നമ്മുടെ തെറ്റ് തിരുത്തേണ്ടിടത്ത് നാം തെറ്റു തിരുത്തണം. ഡോ. സുകുമാർ അഴീക്കോട് പറയാറുണ്ടായിരുന്നു, സംസ്കൃതത്തിൽ 'സഹ' എന്ന ഉപസർഗ്ഗം അതീവ ശക്തിയുള്ളതാണെന്ന് (sun അല്ലെങ്കിൽ syn എന്ന് ഗ്രീക്കു ഭാഷയിൽ ഉപയോഗിക്കുന്ന ഉപസർഗ്ഗം അതു തന്നെയാണ്. ഉദാഹരണം synod). കഠോപനിഷത്തിലെ പ്രസിദ്ധമായ ശാന്തിമന്ത്രം സഹഭാവത്തിന്റെ ശക്തി വെളിപ്പെടുത്തുന്നു. ഗുരുവും ശിഷ്യന്മാരും ഒരുമിച്ച് എന്നും ചൊല്ലേണ്ട ശാന്തിമന്ത്രമാണത്.

സഹനാവതു സഹനൗ ഭുനക്തു
സഹവീര്യം കരവാവഹൈ
തേജസ്വീനാവധീതമസ്തു
മാ വിദ്വിഷാവഹൈ

നാം ഒരുമിച്ച് സംരക്ഷിക്കപ്പെടട്ടെ. നാം ഒരുമിച്ച് ഭക്ഷിച്ച് പോഷണം പ്രാപിക്കട്ടെ. നാം ഒരുമിച്ച് വീര്യം നേടി പ്രവർത്തിക്കട്ടെ. നാം ഒരുമിച്ച് വിദ്യയുടെ തേജസ്സാർജ്ജിക്കട്ടെ. നാം പരസ്പരം ദ്വേഷിക്കാതിരിക്കട്ടെ.

നമുക്ക് പൗലോസ് അപ്പോസ്തോലനിലേക്ക് തിരിച്ചുചെന്ന് അവസാനിപ്പിക്കാം. "നാം ഏകമനസ്സുള്ളവരായി ഏകസ്നേഹം പൂണ്ട് ഐകമത്യപ്പെട്ട്, ക്രിസ്തുയേശുവിലുള്ള അതേ ഭാവം തന്നെ" കൈവരിക്കാം. ❑

# പൗലോസ് മാർ ഗ്രിഗോറിയോസ്: ബോധദീപ്തിയിലൂടെ ഭാവുകത്വ വിസ്ഫോടനം

## ഡോ. പോൾ മണലിൽ

സ്വാമി വിവേകാനന്ദനും ഡോ. എസ്. രാധാകൃഷ്ണനും ശേഷം ഭാരതത്തിന്റെ ബോധദീപ്തിയെ പാശ്ചാത്യർക്കു പകർന്നു കൊടുത്ത ദാർശനികനായിരുന്നു ഡോ. പൗലോസ് മാർ ഗ്രിഗോറിയോസ്. ഭാരതീയമായ ബോധദീപ്തിയിലൂടെ ഭാവുകത്വ വിസ്ഫോടനം നടത്തി വിശ്വമാനവ സമൂഹം കെട്ടിപ്പടുക്കാൻ യത്നിച്ച ഡോ. ഗ്രിഗോറിയോസ് ധൈഷണികതയുടെ മഹാത്ഭുതമായിരുന്നു.

അറിവിന്റെ കൊടുമുടികളും അനുഭൂതിയുടെ താഴ്‌വരകളും നിറഞ്ഞൊരു കുലപർവതമായിരുന്നു ഡോ. ഗ്രിഗോറിയോസ്. ഭാരതത്തിൽ സപ്തപർവതങ്ങളല്ല അഷ്ടപർവതങ്ങളാണ് ഉണ്ടായിരുന്നതെന്ന് ഇനി തിരുത്തിപ്പറയേണ്ടിവരും. ഭാരതത്തിന്റെ ഏഴു ഖണ്ഡങ്ങളിലുള്ള കുലപർവതങ്ങളായ മഹേന്ദ്രം, മലയം, സഹ്യൻ, ശക്തിമാൻ, ഋക്ഷപർവതം, വിന്ധ്യൻ, പാരിയാത്രം എന്നിവയ്ക്കൊപ്പം എട്ടാമതായി ധിഷണയുടെ ഒരു ഗ്രിഗോറിയൻ കുലപർവതം കൂടിയുണ്ടായിരുന്നെന്നു വിശ്വമനീഷികളുടെ ലോകം തന്നെ അംഗീകരിച്ചു കഴിഞ്ഞു.

പഴയനിയമത്തിൽ പർവതങ്ങളുടെ പുരുഷനായ മോശ ജ്ഞാനവിശുദ്ധിയുടെ ഉയരങ്ങളിലേക്കും ആരാധനയുടെ കൊടുമുടികളിലേക്കും നടന്നു കയറിയതു പോലെയായിരുന്നു ഡോ. പൗലോസ് മാർ ഗ്രിഗോറിയോസ് ജ്ഞാനയോഗാനുഭൂതികളുടെ പർവതനിരകളെ കണ്ടെത്തിയത്. മോശ ദൈവത്തിന്റെ പർവതമായ ഹോറേബിലേക്കു നടന്നു കയറി തന്റെ അധൈര്യം മാറ്റിയതുപോലെ, ഗ്രിഗോറിയോസ് ജീവിതത്തിലെ കയ്പേറിയ ദു:ഖങ്ങളും പ്രതിസന്ധികളും ആത്മനൊമ്പരങ്ങളും അകറ്റി യോഗാനുഭൂതിയെ പ്രാപിച്ചതു നിരന്തരമായ ഈശ്വരസമ്പർക്കം കൊണ്ടായിരുന്നു. ഡോ. ഗ്രിഗോറിയോസിന്റെ ചിന്തയ്ക്കും ദർശനത്തിനും കരുത്തു പകർന്നത് ഈ ഹോറേബ് അനുഭൂതിയായിരുന്നു.

മോശ ദൈവത്തെ അന്വേഷിച്ച് സീനായ് പർവതത്തിൽ കയറിയിറങ്ങിയ പ്രകാരം ഡോ. ഗ്രിഗോറിയോസും മനുഷ്യചേതന അന്വേഷിച്ചു കൊടുമുടികൾ കയറിയിറങ്ങി. മനുഷ്യസ്വാതന്ത്ര്യത്തിന്റെ കല്പന ദൈവബോധത്തിൽനിന്നു സ്വീകരിക്കുകയും പുതിയൊരു വേദശാസ്ത്രദർശനം രൂപപ്പെടുത്തുകയും ചെയ്തു അദ്ദേഹം.

അനീതിക്കും യുദ്ധക്കൊതിയ്ക്കും എതിരെ പൊരുതാനാണ് മോശയെപ്പോലെ ഡോ. ഗ്രിഗോറിയോസ് ഫോർ പർവതങ്ങൾ കയറിയിറങ്ങിയത്. ഗ്രിഗോറിയോസിനെ മൂന്നാം ലോകരാഷ്ട്രങ്ങൾ തങ്ങളുടെ വക്താവായി സ്വീകരിച്ചത് അതുകൊണ്ടാണ്. അടിച്ചമർത്തപ്പെട്ട സമൂഹത്തിന്റെ രക്ഷയ്ക്കായി സഭകളുടെ ലോക കൗൺസിലിലൂടെ അദ്ദേഹം പ്രവർത്തിച്ചു. സ്വാതന്ത്ര്യത്തിനു പുതിയൊരു ദർശനം രൂപപ്പെടുത്തി.

പഴയനിയമത്തിൽ മോശയുടെ അന്ത്യം നെബോപർവതത്തിലെ പിസ്ഗാ കൊടുമുടിയിൽ കയറി വാഗ്ദത്തദേശം കണ്ടതിനുശേഷമായിരുന്നു. ഭൗതിക ജീവിതത്തിൽ ജ്ഞാനത്തിന്റെ കൊടുമുടികൾ കയറുമ്പോഴും ഡോ. ഗ്രിഗോറിയോസിന്റെ ആത്മചൈതന്യത്തെ ശക്തിപ്പെടുത്തിയത് അനുദിനം ശക്തിപ്പെട്ട യോഗാനുഭൂതിയായിരുന്നു. താബോർമലയിൽ മരണാനന്തരം മോശയ്ക്കു മറുരൂപപ്പെടാൻ കഴിഞ്ഞതു ദൈവചൈതന്യത്തെ ഉൾക്കൊണ്ടവനായതു മൂലമാണ്. ഡോ. ഗ്രിഗോറിയോസിന്റെ ചിന്തകളും ദർശനങ്ങളും പ്രവചനങ്ങളും നമ്മെ എത്തിക്കുന്നത് താബോർമലയിലെ ഈ തേജസ്കരത്തിന്റെ അനുഭവത്തിലേക്കാണ്.

പൗലോസ് മാർ ഗ്രിഗോറിയോസ് നടന്നു കയറാത്ത വിചാരലോകങ്ങളില്ല. തത്ത്വചിന്ത, മതം, വേദശാസ്ത്രം, ദൈവവിജ്ഞാനീയം, സംസ്കാരം, രാഷ്ട്രീയം, മാർക്സിസം, പാശ്ചാത്യ - പൗരസ്ത്യദർശനം, ശാസ്ത്രം, മനുഷ്യസ്വാതന്ത്ര്യം, ലോകസമാധാനം, പരിസ്ഥിതി, മനോവിജ്ഞാനീയം, ലോകസമ്പദ്‌വ്യവസ്ഥ, സാഹിത്യം, നീതിശാസ്ത്രം, ചരിത്രം, വിദ്യാഭ്യാസം, ആരോഗ്യം, ചികിത്സ, ഭാഷകൾ എന്നിങ്ങനെ സർവ വിഷയങ്ങളിലും പാരംഗതനായിരുന്ന ഡോ. ഗ്രിഗോറിയോസ് ഇതേപ്പറ്റി ലോകത്തിലെ വിവിധ പണ്ഡിതസദസ്സുകളിൽ നടത്തിയിട്ടുള്ള പ്രഭാഷണങ്ങളും പണ്ഡിതജിഹ്വകളിൽ നടത്തിയിട്ടുള്ള രചനകളും സംവാദങ്ങളും ആ കൊടുമുടിയുടെ ഔന്നത്യത്തെയും ഉദാത്തതയെയും കുറിക്കുന്നു.



വിജ്ഞാനത്തിന്റെ ഗിരിശൃംഗങ്ങളിൽ നിൽക്കുമ്പോഴും മനുഷ്യൻ തന്നെയായിരുന്നു ഡോ. ഗ്രിഗോറിയോസിന്റെ ചിന്താധാരയിൽ ഉണ്ടായിരുന്നത്. ഗ്രിഗോറിയോസ് എന്ന പദത്തിന്റെ അർത്ഥം സൂചിപ്പിക്കുംപോലെ അദ്ദേഹം ഉണർന്നിരിക്കുന്നവനും മനുഷ്യനെ ഉണർത്താൻ ശ്രമിച്ചവനുമായിരുന്നു.

മനുഷ്യന്റെ സത്തയെപ്പറ്റിയുള്ള ചിന്തയിൽ അദ്ദേഹത്തിനു വഴികാട്ടിയായിരുന്നത് നാലാം നൂറ്റാണ്ടിലെ പൗരസ്ത്യ ചിന്തകനായിരുന്ന നിസ്സായിലെ ഗ്രിഗോറിയോസ് (330 – 395 എ.ഡി) ആയിരുന്നു. സ്വതന്ത്ര മാനവികതയ്ക്കു വേണ്ടിയുള്ള അന്വേഷണവും പോരാട്ടവും നടത്താൻ പൗലോസ് മാർ ഗ്രിഗോറിയോസിനു കരുത്തു പകർന്നത് നിസ്സായിലെ ഈ ചിന്തകനായിരുന്നു. ആ തത്ത്വജ്ഞാനിയുടെ സ്വാതന്ത്ര്യദർശനമാണ് മനുഷ്യ സ്വാതന്ത്ര്യത്തെപ്പറ്റിയുള്ള ചിന്തകളിൽ പൗലോസ് മാർ ഗ്രിഗോറിയോസിന് അടിത്തറയേകിയത്. സ്വന്തം ഉണ്മയെ ഈശ്വരനിൽ ഉറപ്പിക്കാനുള്ള മനുഷ്യന്റെ അന്വേഷണമാണ് അദ്ദേഹത്തിന്റെ ചിന്താവിഷയം.

നിസ്സായിലെ ഗ്രിഗോറിയോസിന്റെ ദർശനത്തെ മുൻനിർത്തി മനുഷ്യനെ 'കോസ്മിക് മാൻ' എന്നാണ് പൗലോസ് മാർ ഗ്രിഗോറിയോസ് വിളിക്കുന്നത്. മനുഷ്യസൃഷ്ടികൊണ്ട് ദൈവത്തെ ആരാധിക്കണമെന്ന സങ്കല്പം മാത്രമല്ല, ദൈവത്തോട് സൃഷ്ടിയിൽ സഹകരിക്കണമെന്ന സങ്കല്പവും ഉണ്ട്. അതി



നാൽ സൃഷ്ടിയെ പൂർണതയിൽ എത്തിക്കുകയാണ് മനുഷ്യലക്ഷ്യമെന്ന് പൗലോസ് മാർ ഗ്രിഗോറിയോസ് വാദിക്കുന്നു. മനുഷ്യനെയും സമൂഹത്തെയും സമ്പൂർണമാക്കാനും പുതുക്കാനും ഈശ്വരൻ കൊടുത്ത പ്രത്യേകതകളാണ് യുക്തിയും സർഗവൈഭവവും സ്നേഹചിന്തയും മറ്റുമെന്നാണ് ഗ്രിഗോറിയോസിന്റെ വ്യാഖ്യാനം.

പൗലോസ് മാർ ഗ്രിഗോറിയോസിന്റെ ചിന്തയിൽ മനുഷ്യൻ സമൂഹത്തിന്റെ ഭാഗമാണ്. അവന് ഒറ്റപ്പെട്ട അവസ്ഥയില്ല. മനുഷ്യൻ ലക്ഷ്യമാക്കേണ്ടത് പൂർണ്ണതയാണ്. മനുഷ്യൻ ഒന്നാകണമെന്നും വിശ്വമാനവികത വളർത്തണമെന്നും പൗലോസ് മാർ ഗ്രിഗോറിയോസ് ഉദ്ഘോഷിക്കുന്നത് അതുകൊണ്ടാണ്. ഗ്രിഗോറിയോസിന്റെ ദർശനത്തിൽ മനുഷ്യൻ പ്രകൃതിയുടെ ഭാഗമാണ്.

പ്രപഞ്ചം മനുഷ്യന് ഈശ്വരസാന്നിധ്യം അനുഭവിക്കാനുള്ള വേദിയാണെന്ന് അദ്ദേഹം ചിന്തിച്ചു. അദ്ദേഹത്തിന്റെ വിഖ്യാതമായ 'കോസ്മിക് മാൻ' (1980) എന്ന ഗ്രന്ഥം ഈ ദർശനത്തിന്റെ അർത്ഥതലങ്ങളിലേക്കു നമ്മെ നയിക്കുന്നു. പ്രപഞ്ചത്തെയും ഈ ദാർശനികൻ മാനുഷികമായി കാണുന്നു. മനുഷ്യന്റെ പൂർണത ലക്ഷ്യമാക്കിയുള്ള ദൈവവിജ്ഞാനീയത്തിന്റെ വക്താവായിരുന്നു പൗലോസ് മാർ ഗ്രിഗോറിയോസ്.

ഡോ. ഗ്രിഗോറിയോസിന്റെ ചിന്താപദ്ധതി പാശ്ചാത്യ- പൗരസ്ത്യ വേദികളിൽ സംവാദം ചെയ്യപ്പെട്ടത് Enlightenment East and West (1989) എന്ന ഗ്രന്ഥത്തിന്റെ പ്രസിദ്ധീകരണത്തോടെയായിരുന്നു. യൂറോപ്യൻ ബോധദീപ്തി പ്രസ്ഥാനത്തേക്കാൾ സർഗാത്മകമായ ഭാരതീയ ബോധദീപ്തി പ്രസ്ഥാനത്തെപ്പറ്റി ഈ ഗ്രന്ഥത്തിലാണ് അദ്ദേഹം ചർച്ച ചെയ്തത്. പ്രബുദ്ധത എന്ന പദം തന്നെ ഭാരതീയമാണെന്നു ഗ്രിഗോറിയോസ് സമർത്ഥിക്കുന്നു.

ബുദ്ധമതത്തിലെ പ്രധാന ആശയമായ പ്രബുദ്ധതയെപ്പറ്റി അദ്ദേഹം ഇങ്ങനെ എഴുതുന്നു. "ഈ ലോകത്തിലുള്ള ഒന്നിനും അതിന്റേതായ സ്വഭാവമില്ലെന്നും മനുഷ്യമനസ്സും അതിനെ അഭിമുഖീകരിക്കുന്ന മറ്റൊരു പ്രതിഭാസവും തമ്മിൽ പരസ്പര സമ്പർക്കമുണ്ടാകുമ്പോൾ ചില പ്രത്യേക സാഹചര്യങ്ങളിൽ ഉദിച്ചുയരുന്ന ഈ ലോകവും ഈ അഹവും സത്യവുമല്ല, അസത്യവുമല്ല, യഥാർത്ഥവുമല്ല, അയഥാർത്ഥവുമല്ല, പ്രതീത്യസമുത്പന്നം മാത്രമാണ് എന്നും അറിവുണ്ടാകുമ്പോൾ എല്ലാ കർത്താ, കർമ്മവിഷയ വിവേചനങ്ങൾക്കു മതീതമായി ചിന്തയ്ക്കും പ്രജ്ഞയ്ക്കും അപ്പുറത്തു മനുഷ്യപ്രജ്ഞയുടെ അതിരിക്ത പ്രതിഭാസമായി നിർവാണം അഥവാ സമ്യക്സംബോധിയുണ്ടാകുന്നു. അതിനാണ് ബുദ്ധഭഗവാന്റെ ശിഷ്യന്മാർ ബോധി എന്ന പേരു കൊടുത്തത്."

ഭാരതീയമായ ഈ ബോധിപാരമ്പര്യത്തിൽനിന്നു വ്യത്യസ്തമാണ് പാശ്ചാത്യരുടെ ആധുനിക പ്രബുദ്ധതയെന്നു ഗ്രിഗോറിയോസ് വ്യക്തമാക്കുന്നു. ബുദ്ധധർമ്മത്തിലെ പ്രബുദ്ധത സർവത്തെയും ഒന്നായിക്കാണുമ്പോൾ പാശ്ചാത്യ പ്രബുദ്ധത നിരീക്ഷകനെയും നിരീക്ഷിതത്തെയും രണ്ടായിട്ടാണ് കാണുന്നത്. ഈ ബഹുസ്വഭാവത്തിന്റെ അടിസ്ഥാനത്തിലാണ് ലോകത്തെയും അത് കാണുന്നത്. ഭാരതീയ പ്രബുദ്ധതയുടെ അടിസ്ഥാനം ഏകത്വമാണ്. ഈ ബോധിയുടെ ഫലം കരുണയും ഭൗതികമൂല്യങ്ങളോടുള്ള മൈത്രിയും ആകുന്നു. എന്നാൽ പാശ്ചാത്യബോധിയുടെ ലക്ഷ്യം സർവത്തെയും വിഷയവൽക്കരിച്ച്, നിയന്ത്രിച്ച് അധീനമാക്കി സ്വന്തമാക്കാനുള്ള വ്യഗ്രതയാണെന്ന് അദ്ദേഹം ചൂണ്ടിക്കാട്ടുന്നു.

പാശ്ചാത്യരുടെ ഈ ആധുനിക പ്രബുദ്ധതയുടെ ഫലമായി 'ഞാൻ തന്നെയാണ് എന്റെ അധിപൻ' എന്ന് മനുഷ്യൻ ഉദ്ഘോഷിക്കാൻ തുടങ്ങി. ഈശ്വരനെയും മതത്തെയും പാരമ്പര്യത്തെയും യജമാനനെയും ഈ പുത്തൻ സ്വാതന്ത്ര്യബോധം നിരാകരിച്ചു. പാശ്ചാത്യപ്രബുദ്ധതമൂലം വിധിവിധേയയുക്തിയുടെ പരമാധികാരത്തിനു മനുഷ്യൻ വിധേയനാകാൻ തുടങ്ങി. കൂടാതെ ആധുനിക ശാസ്ത്രത്തെ യഥാർത്ഥ ജ്ഞാനമായി സ്വീകരിക്കാനും തുടങ്ങി. അങ്ങനെയാണ് സാങ്കേതികജ്ഞാനം ഉപയോഗിച്ചുള്ള നാഗരികത കെട്ടിപ്പടുക്കാൻ തുടങ്ങിയത്.

മനുഷ്യസ്വാതന്ത്ര്യം, വിധിവിധേയ യുക്തി, ശാസ്ത്രസാങ്കേതികത എന്നിവയിൽ ഊന്നിനിൽക്കുന്ന പാശ്ചാത്യപ്രബുദ്ധതയുടെ മറ്റൊരു ഘടകമാണ് സെക്യുലർ സ്റ്റേറ്റ് എന്ന സങ്കല്പമെന്ന് പൗലോസ് മാർ ഗ്രിഗോറിയോസ് ചൂണ്ടിക്കാട്ടുന്നു. ഈ മതേതരസങ്കല്പം ഭാരതത്തിന് ഒരു സംഭാവനയും നൽകില്ലെന്നു പ്രഖ്യാപിക്കാൻ ഗ്രിഗോറിയോസ് മടി കാണിച്ചില്ല.

സെക്യുലർ സംസ്കാരത്തോട് ഗ്രിഗോറിയോസിന് വിയോജിപ്പായിരുന്നു. തികച്ചും മതനിരപേക്ഷമായ ഭാരതം തന്റെ ലക്ഷ്യമല്ലെന്ന് ഇ.എം.എസ്. നമ്പൂതിരിപ്പാടുമായി നടത്തിയ ഒരു സംവാദത്തിൽ അദ്ദേഹം വ്യക്തമാക്കിയിട്ടുണ്ട്. നമുക്ക് വേണ്ടത് മതനിരപേക്ഷതയല്ല, വിശ്വനാഗരികതയാണെന്ന് ഗ്രിഗോറിയോസ് ചിന്തിക്കുന്നു. വിശ്വനാഗരികത മതബദ്ധമോ മതനിരപേക്ഷമോ അല്ല.

ഗ്രിഗോറിയോസ് വിഭാവനം ചെയ്ത വിശ്വനാഗരികതയുടെ അടിസ്ഥാനം എല്ലാ വിശ്വമതങ്ങളെയും ധാർമ്മികമൂല്യങ്ങളെയും ഒന്നിച്ച് ഉൾക്കൊള്ളുന്ന ഒരു വിശ്വധാർമ്മികതയാണ്. സർവമതസംഗ്രാഹിയായ ഒരു വിശ്വനാഗരികതയെ ലക്ഷ്യം വച്ചായിരുന്നു അദ്ദേഹത്തിന്റെ എല്ലാ രചനകളും. ഈ ആശയങ്ങൾ അദ്ദേഹം മലയാളത്തിൽ എഴുതിയ 'പാശ്ചാത്യ പ്രബുദ്ധതയും ആധുനികോത്തരതയും, 'മതനിരപേക്ഷത ഒരു സംവാദം' എന്നീ ഗ്രന്ഥങ്ങളിൽ ചർച്ച ചെയ്യുന്നുണ്ട്.

മാർ ഗ്രിഗോറിയോസിന്റെ സ്വാതന്ത്ര്യസങ്കല്പം ആഴത്തിൽ ചർച്ച ചെയ്യപ്പെടുന്ന കൃതികളാണ് Joy of Freedom, Freedom of Man എന്നീ ഗ്രന്ഥങ്ങൾ. ഇതിൽ Joy of Freedom 'സ്വാതന്ത്ര്യദീപ്തി' എന്ന പേരിൽ കെ. എം. തരകൻ മലയാളത്തിലേക്ക് വിവർത്തനം ചെയ്തിട്ടുണ്ട്. പൗരസ്ത്യാരാധനയുടെ സവിശേഷതകൾ വിശദീകരിക്കുന്നതിലൂടെ സ്വാതന്ത്ര്യത്തിന്റെ ആഹ്ളാദം പങ്കിടാനാണ് പൗലോസ് മാർ ഗ്രിഗോറിയോസ് ഈ കൃതിയിലൂടെ ശ്രമിക്കുന്നത്.

പൗരസ്ത്യാരാധന യോഗാത്മകമാണെന്നും ആരാധനയിൽ പഞ്ചേന്ദ്രിയങ്ങൾക്കും ബുദ്ധിക്കും ഹൃദയത്തിനും ആത്മാവിനും പങ്കുണ്ടെന്നും അദ്ദേഹം വിശദീകരിക്കുന്നു. ആരാധന മാത്രമല്ല പൗരസ്ത്യ ദൈവജ്ഞാനവും യോഗാത്മകമാണ്.

അദ്ദേഹം ഇങ്ങനെ എഴുതുന്നു: "പൗരസ്ത്യ ആരാധനയുടെ സത്ത ദൈവസാന്നിധ്യത്തിലേക്ക് ആത്മവിശ്വാസത്തോടെ പ്രവേശിക്കാനുള്ള പുത്രന്റെ സ്വാതന്ത്ര്യമാണ്. ഈ സ്വാതന്ത്ര്യമാണ് ക്രൈസ്തവനു ലഭിച്ചിരിക്കുന്ന പുത്രത്വത്തിന്റെ സവിശേഷാവകാശം. ഇതാണ് സാക്ഷാൽ ബ്രഹ്മാനന്ദത്തിന്റെ ഉറവിടം. മനുഷ്യസ്വാതന്ത്ര്യം ദാർശനികർക്കു ദുർഘട പ്രശ്നമാണ്. സ്വാതന്ത്ര്യമെന്നാൽ സർവതന്ത്രസ്വതന്ത്രതയല്ലേ? മനുഷ്യൻ സൃഷ്ടിയാണല്ലോ. സൃഷ്ടിക്കു പരിമിതിയുണ്ട്. പരിമിതമായ സൃഷ്ടിക്കെങ്ങനെയാണ് അപരിമേയനായ സ്രഷ്ടാവിനു മാത്രം അവകാശപ്പെടാവുന്ന സ്വാതന്ത്ര്യം ലഭിക്കുക? ദൈവമാണ് സ്വാതന്ത്ര സ്വരൂപൻ."

അമേരിക്കയിൽ പ്രസിദ്ധപ്പെടുത്തിയ Freedom of Man (1974) എന്ന ഗ്രന്ഥത്തിന്റെ ഭാരതീയ പതിപ്പാണ് Freedom and Authority മൗലികമായ ചിന്തകളാണ് ഈ കൃതിയിൽ അവതരിപ്പിക്കുന്നത്. ആധുനിക മനുഷ്യൻ പ്രശ്നങ്ങളെ നേരിടുമ്പോൾ അവന് മൂന്നു യാഥാർത്ഥ്യങ്ങളെ മറക്കാൻ സാധ്യമല്ലെന്ന് അദ്ദേഹം ഓർമ്മിപ്പിക്കുന്നു. "മനുഷ്യൻ ശൂന്യതയല്ല, സത്തയാണ്. അവന്റെ സത്ത ദൈവഹിതത്തിൽ നിഷ്ഠമാണ്. തന്മൂലം അത് ദൈവത്തിന്റെ ശക്തിയാണ്, അനശ്വരമാണ്. ഇതാണ് ഒന്നാമത്തെ സത്യം. ചരിത്രത്തിൽക്കൂടി മനുഷ്യൻ യുഗാന്ത്യത്തിലേക്കു നീങ്ങുന്നു, ദൈവത്തിന്റെ ഹിതം സാക്ഷാത്കരിക്കുവാൻ. പുരോഗതി സുനിശ്ചിതമാണ്. തിന്മ സംഹരിക്കപ്പെടും. നന്മ നിലനിൽക്കു

കയും ചെയ്യും. തിന്മയോ നന്മയോ ഏതാനും വ്യക്തികളിലോ വസ്തുക്കളിലോ മാത്രമായി വേർതിരിഞ്ഞു കിടക്കുന്നില്ല. മനുഷ്യന്റെ വിധി പ്രപഞ്ചാരംഭത്തിൽതന്നെ നിർണ്ണയിക്കപ്പെട്ടിരിക്കുന്നുമില്ല. ഇതാണ് രണ്ടാമത്തെ സത്യം. സ്വന്തം ഭാഗധേയം നിർണയിക്കുവാനുള്ള സ്വാതന്ത്ര്യം മനുഷ്യന് ദത്തമാണ്. ദൈവസൃഷ്ടിയെന്ന നിലയിലും ക്രിസ്തുവിലൂടെ ഈശ്വരൻ മനുഷ്യനു നൽകിയ ദാനങ്ങളിൽ ഇതാണ് ഏറ്റവും വിശിഷ്ടവും. സ്വാതന്ത്ര്യവും ചട്ടക്കൂടുകളുടെ അധികാരവും തമ്മിലുള്ള സംഘർഷം അനിവാര്യമാണ്. അതിൽനിന്നാണ് നന്മ ഉരുത്തിരിയുന്നത്. ഇതാണ് മൂന്നാമത്തെ സത്യം."

അദ്ദേഹത്തിന്റെ പ്രകൃതിയോടുള്ള സമീപനം Human Presence (1978) എന്ന ഗ്രന്ഥത്തിൽ വെളിവാകുന്നു. ഈ ഭൂമി എല്ലാ മനുഷ്യർക്കും അവകാശപ്പെട്ടതാണെന്നും ഇവിടെ ജീവിക്കുവാനും സർഗാത്മകമായ സ്വാതന്ത്ര്യം സാക്ഷാത്കരിക്കാനും എല്ലാ മനുഷ്യർക്കും കഴിയണമെന്നും അദ്ദേഹം ചൂണ്ടിക്കാട്ടുന്നു. ലോകത്തെ നവീകരിക്കാൻ പുതിയ ഉല്പാദനരീതിയും പുതിയ വിതരണരീതിയും ഉണ്ടാകണമെന്ന് അദ്ദേഹം ആഗ്രഹിച്ചു. അതിനു പ്രകൃതിയോടുള്ള സമീപനം മാറ്റാനാണ് അദ്ദേഹം ഉദ്ബോധിപ്പിച്ചത്.

മസാച്ചുസെറ്റ്സ് ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് ടെക്നോളജിയിൽ 1979 – ൽ നടന്ന 'വിശ്വാസം, ശാസ്ത്രം, ഭാവി' എന്ന സെമിനാറിൽ ഡോ. ഗ്രിഗോറിയോസ് മോഡറേറ്ററായിരുന്നു. ലോകത്തിന്റെ വിവിധ ഭാഗങ്ങളിൽ നിന്നെത്തിയ ആയിരത്തോളം ശാസ്ത്രജ്ഞന്മാരും വേദശാസ്ത്രജ്ഞന്മാരും പങ്കെടുത്ത ഈ സമ്മേളനത്തിൽ ശാസ്ത്രത്തെ വേദശാസ്ത്രം ഉദ്ഗ്രഥിച്ചു സ്വാംശീകരിക്കണമെന്ന വീക്ഷണമാണ് ഡോ. ഗ്രിഗോറിയോസ് പുലർത്തിയത്. അതിന്റെ അടിസ്ഥാനത്തിൽ രചിച്ച വിഖ്യാതഗ്രന്ഥമാണ് Science for Sane Societies. ആധുനിക ശാസത്രവിജ്ഞാനീയത്തെ മുഴുവനായി കാണാനും ഉദ്ഗ്രഥിക്കാനും ഗ്രിഗോറിയോസ് ഇതിൽ ശ്രമിക്കുന്നു. അദ്ദേഹത്തെ സംബന്ധിച്ചിടത്തോളം ശാസ്ത്രവിജ്ഞാനം വേദശാസ്ത്രത്തിന് അന്യമല്ല.

മലയാളത്തിൽ ഡോ. ഗ്രിഗോറിയോസ് എഴുതിയ ശ്രദ്ധേയമായ ഗ്രന്ഥം 'ദർശനത്തിന്റെ പൂക്കൾ' ആണ് (1992). കേരള സാഹിത്യ അക്കാദമിയുടെ വൈജ്ഞാനിക സാഹിത്യത്തിനുള്ള അവാർഡ് ഈ ഗ്രന്ഥത്തിനു ലഭിക്കുകയും ചെയ്തു. ഘടനാവാദത്തെപ്പറ്റിയും അതിൽ പ്രവർത്തിച്ച ചിന്തകന്മാരുടെ വിചാരവിശേഷങ്ങളെപ്പറ്റിയുമുള്ള പ്രൗഢപ്രബന്ധം ഈ കൃതിയിലാണുള്ളത്. 'ദർശനം, മതം, ശാസ്ത്രം (1995) എന്ന ഗ്രന്ഥത്തിൽ ദാർശനികമായ വിഷയത്തെപ്പറ്റിയും ചിന്തിക്കുന്നു.

ജീവിതത്തിലെ പ്രതികൂല സാഹചര്യങ്ങളെ തന്റെ ജീവിതത്തിന്റെ വളർച്ചയ്ക്കു മാത്രമല്ല, ചിന്തയുടെ വളർച്ചയ്ക്കും പരിവർത്തനത്തിനും വിനിയോഗിച്ച വ്യക്തിത്വമാണ് പോൾ വറുഗീസ് എന്ന പൗലോസ് മാർ ഗ്രിഗോറിയോസ്. ജീവിതത്തിലെ ചില യാദൃച്ഛികതകൾ അദ്ദേഹത്തെ പുതിയ അന്വേഷണപഥത്തിൽ എത്തിച്ചു.

തൃപ്പൂണിത്തുറ തടീക്കൽ പോൾ വറുഗീസ് ഒരിക്കൽ ഒരു കാറിൽ യാത്ര ചെയ്യുകയായിരുന്നു. അന്നദ്ദേഹം തപാൽ വകുപ്പിൽ ഉദ്യോഗസ്ഥനാണ്. ട്രേഡ് യൂണിയൻ നേതാവാണ്. യാത്രയ്ക്കിടയിൽ ഒരു മിലിട്ടറി ലോറി അപകടത്തിൽപെട്ട് കിടക്കുന്നത് അദ്ദേഹം കണ്ടു. ആലുവാ ഇടപ്പള്ളിയ്ക്കടുത്താണ്. കാർ നിർത്തി.

തിരുവിതാംകൂർ മിലിട്ടറി ലോറിയായതു കൊണ്ട് അപകടത്തിൽപെട്ട് കിടക്കുന്നവരെ ശുശ്രൂഷിയ്ക്കുന്നത് അബദ്ധമാണ് എന്ന് ധരിച്ച് ജനങ്ങൾ കാഴ്ചക്കാരായി നിൽക്കുന്നു. പോൾ വർഗീസും അദ്ദേഹത്തിന്റെ കൂടെ യാത്ര ചെയ്തിരുന്ന ഒരു സായ്പും അപകടത്തിൽപ്പെട്ടു കിടക്കുന്നവരെ ശുശ്രൂഷിക്കുവാൻ സന്നദ്ധരായി. വീണ്ടും യാത്ര ചെയ്ത് കാർ ആലുവയിലെത്തി. സായ്പ് അവിടെ ഇറങ്ങി.

എത്യോപ്യയിലേക്കു അദ്ധ്യാപകരെ എടുക്കുവാൻ ഇന്ത്യയിലെത്തിയതായിരുന്നു സായ്പ്. പെട്ടെന്ന് സായ്പ് ആ ചെറുപ്പക്കാരനോടു ചോദിച്ചു: "എത്യോപ്യയിൽ അധ്യാപകനായി ജോലി ചെയ്യാൻ താത്പര്യം ഉണ്ടോ?"

മറ്റൊന്നും ആലോചിക്കാതെ പോൾ വറുഗീസ് സമ്മതം അറിയിച്ചു. തപാൽ വകുപ്പിലെ ജോലി രാജിവച്ചിട്ട് ഏത്യോപ്യക്കു വിമാനം കയറി.

ഡോ. പൗലോസ് മാർ ഗ്രിഗോറിയോസ് എന്ന വിശ്രുത ചിന്തകനും ദാർശനികനുമായിത്തീർന്ന പോൾ വർഗീസിന്റെ ജീവിതത്തിലെ വഴിത്തിരിവായിരുന്നു അത്.



എത്യോപ്യയിലേക്കു പോകുമ്പോൾ യോഗ്യതയായി അദ്ദേഹത്തിന്റെ പക്കൽ യൂണിവേഴ്സിറ്റി ബിരുദമൊന്നും ഉണ്ടായിരുന്നില്ല. മെട്രിക്കുലേഷൻ സർട്ടിഫിക്കറ്റ് മാത്രം. സ്കൂൾ ഫൈനൽ ഫസ്റ്റ് ക്ലാസ്സിൽ പാസ്സായിരുന്നു. കോളജിൽ ചേർന്നു പഠിക്കാനുള്ള സാഹചര്യം ഒത്തു കിട്ടിയില്ല. സാമ്പത്തിക ഞെരുക്കം ഒരു വശത്ത്. അമ്മ നിത്യരോഗിണിയായിരുന്നു. എല്ലാംകൊണ്ടും പോൾ വർഗീസിന്റെ ബാല്യകാലം തിക്താനുഭവങ്ങൾ കൊണ്ടു നിറഞ്ഞതായിരുന്നു. രണ്ടു ജ്യേഷ്ഠസഹോദരന്മാർ ചെറുപ്പത്തിലെ മരിച്ചു. ഇളയ സഹോദരന്മാർ രണ്ടുപേർ. അവരുടെ പഠനത്തിൽ ശ്രദ്ധിക്കണം. അവരെ സാമ്പത്തികമായി സഹായിക്കാനുള്ള ബാധ്യതയും വന്നുചേർന്നു. അമ്മയുടെ രോഗം ജോലിയിൽ നിന്നു റിട്ടയർ ചെയ്ത അപ്പനെ വല്ലാതെ തളർത്തിയിരുന്നു.

തൃപ്പൂണിത്തുറ ഗവ. ഹൈസ്കൂളിൽ നിന്നു മെട്രിക്കുലേഷൻ പാസ്സായപ്പോൾ കോളജ് വിദ്യാഭ്യാസത്തിനു അയയ്ക്കാൻ പറ്റില്ലെന്നു അപ്പൻ ശഠിച്ചു. പതിനഞ്ചാം വയസ്സിൽ തൊഴിൽ തേടി ഇറങ്ങാൻ അദ്ദേഹത്തെ പ്രേരിപ്പിച്ചതു അപ്പന്റെ ആ ശാഠ്യമായിരുന്നു. കോളജിൽ ചേർന്നു പഠിക്കാൻ കഴിയാതിരുന്നതു ആ കൊച്ചു മനസ്സിനെ വല്ലാതെ വേദനിപ്പിച്ചു. അപ്പൻ അദ്ധ്യാപകനായിരുന്നു. എന്നിട്ടും എന്തുകൊണ്ടാണ് തന്നെ കോളജിൽ അയയ്ക്കാൻ തടസം പറഞ്ഞതെന്നു അദ്ദേഹത്തിനു പിടികിട്ടാത്ത കാര്യമാണ്.

പോളിനു മഹാരാജാസ് കോളജിൽ ചേർന്നു പഠിക്കാൻ സ്കോളർഷിപ്പ് കിട്ടിയതാണ്. എന്തായാലും കോളജ് പഠനത്തിനുള്ള മോഹം കളഞ്ഞു പോൾ വറുഗീസ് ഒരു പത്രറിപ്പോർട്ടറായി. മലബാർ മെയിലി'ന്റെ തൃപ്പൂണിത്തുറ ലേഖകനായിരുന്നു ആദ്യം. പിന്നെ മലയാള മനോരമ ഉൾപ്പെടെ പല പത്രങ്ങൾക്കും വാർത്ത തയ്യാറാക്കി അയച്ചു കൊടുത്തു. തൊഴിൽ എന്നതിനേക്കാൾ അതൊരു രസകരമായ അനുഭവമാക്കി മാറ്റി അദ്ദേഹം. പല കാര്യങ്ങളും പഠിക്കാനും അറിയാനും പത്രപ്രവർത്തനം അവസരമൊരുക്കി. അങ്ങനെ നാലുവർഷം കഴിഞ്ഞു. പിന്നീടു രണ്ടു വർഷം ഒരു ട്രാൻസ്പോർട്ട് കമ്പനിയിൽ ഗുമസ്തനായി. അപ്പോഴാണ് കമ്പിത്തപാൽ വകുപ്പിന്റെ ടെസ്റ്റ് ജയിച്ചതും സർക്കാർ ഉദ്യോഗസ്ഥനായതും. അത് 1942ൽ ആയിരുന്നു.

അങ്ങനെയിരിക്കുമ്പോഴാണ് ആലുവാ സംഭവം. കമ്പിത്തപാൽ വകുപ്പിൽനിന്നു രാജിവച്ചു പോകുമ്പോൾ പോൾ വർഗീസ് പോസ്റ്റ് മാസ്റ്ററായിരുന്നു.

ഇംഗ്ലീഷ് ഭാഷ മനോഹരമായി കൈകാര്യം ചെയ്യാനുള്ള കഴിവും പാണ്ഡിത്യവും ഉണ്ടായിരുന്നതിനാൽ എത്യോപ്യയിൽ എത്തിയ പോൾ വർഗീസിനു അദ്ധ്യാപനത്തിൽ നന്നായി ശോഭിക്കാൻ കഴിഞ്ഞു. മാത്രമല്ല അവിടുത്തെ മുഖ്യഭാഷയായ അംഹാരിക്കും പഠിച്ചു. അതിൽ പാണ്ഡിത്യവും നേടി. ആദ്യമായി ആ ഭാഷയ്ക്കൊരു വ്യാകരണഗ്രന്ഥം എഴുതിയതും അദ്ദേഹം തന്നെ. പിന്നീട് അംഹാരിക് പാഠപുസ്തക കമ്മിറ്റി ചെയർമാനായും ആഡിസ് അബാബയിലെ ഹെയ്‌ലി സെലാസി സെക്കൻഡറി സ്കൂളിൽ അംഹാരിക് ഭാഷാവിഭാഗം മേധാവിയായും പ്രവർത്തിച്ചു. 1947 മുതൽ മൂന്നു വർഷത്തെ പ്രവർത്ത



നത്തിനിടയിൽ അവിസ്മരണീയമായ രണ്ടു സംഭവങ്ങൾ ഉണ്ടായി.

പോൾ വർഗീസിനു തന്റെ മതദർശനത്തെ അനുഭൂതിയാക്കാൻ കഴിഞ്ഞതാണ് ഒരു സംഭവം. തന്റെ ജീവിതത്തിലെ ഏറ്റവും ദിവ്യമായ യോഗാനുഭൂതി അനുഭവിക്കാൻ കഴിഞ്ഞ ആ സംഭവം എത്യോപ്യയിലെ ഏകാന്തധന്യമായ ചില നിമിഷങ്ങളിലാണ് ഉണ്ടായത്. അവിടെ താമസിക്കുന്ന കാലത്തു കടുത്ത വസൂരി പിടിപെട്ടു. ആരും തിരിഞ്ഞു നോക്കാനില്ലാതായി. വല്ലാത്ത വേദനയും. വേദനയിലും യാതനയിലും ഈശ്വരന്റെ മഹത്വം ദർശിക്കാനും അനുഭവിക്കാനും കഴിഞ്ഞ ആ സംഭവമാണ് ഡോ. ഗ്രിഗോറിയോസിന്റെ മതദർശനത്തിന് അടിത്തറയിട്ടത്.

മറ്റൊരു സംഭവം. എത്യോപ്യൻ ചക്രവർത്തി ഹെയ്‌ലി സെലാസിയുടെ ആദരവു പിടിച്ചു പറ്റാൻ കഴിഞ്ഞതാണ്. ആഡിസ് അബാബയിലെ സ്കൂളിൽ വാർഷികത്തിനു മുഖ്യാതിഥിയായി ചക്രവർത്തി എത്തി. സ്വാഗതം പറഞ്ഞതു പോൾ വർഗീസാണ്, അംഹാരിക്കിൽ. പോളിന്റെ പ്രസംഗം ചക്രവർത്തിയെ ആകർഷിച്ചു. അദ്ദേഹത്തിന്റെ പേഴ്സണൽ സ്റ്റാഫിലേക്കു പോളിനെ ക്ഷണിച്ചു. ആ ക്ഷണം നിരസിച്ചുകൊണ്ട് പോൾ വർഗീസ് എത്യോപ്യ വിട്ടു. കൂടുതൽ പഠിക്കണമെന്ന അഗ്രഹം മനസ്സിലുണ്ടായിരുന്നു. അമേരിക്കയിൽ ഇന്ത്യാനയിലെ ഗോഷൻ കോളജിൽ ബി.എയ്ക്കു ചേർന്നു. വിഷയം തത്വശാസ്ത്രവും ഭാഷാശാസ്ത്രവും. നാലുവർഷം കൊണ്ടു പൂർത്തിയാക്കേണ്ട ഡിഗ്രി പഠനം രണ്ടുവർഷം കൊണ്ടു തീർത്തു. ക്ലാസ്സിൽ ഒന്നാമനായിരുന്നു. വേദശാസ്ത്രപഠനത്തിന്റെ ആദ്യഘട്ടം ഒക്‌ലാഹോമാ യൂണിവേഴ്സിറ്റിയിലും ന്യൂയോർക്ക് യൂണിയൻ തിയോളജിക്കൽ സെമിനാരിയിലും ആയിരുന്നു. പ്രിൻസ്റ്റൺ തിയോളജിക്കൽ സെമിനാരിയിൽ നിന്നു വേദശാസ്ത്രത്തിൽ മാസ്റ്റർ ബിരുദം നേടി.

ഔദ്യോഗിക രംഗത്തു ലഭിക്കുമായിരുന്ന നേട്ടങ്ങൾ കണക്കിലെടുക്കാതെ അദ്ദേഹം കേരളത്തിൽ തിരിച്ചെത്തി. ആലുവാ യു.സി. കോളജിലും കോട്ടയം ഓർത്തഡോക്സ് വൈദിക സെമിനാരിയിലും പഠിപ്പിച്ചു. മാർ ഗ്രിഗോറിയോസ് ഓർത്തഡോക്സ് വിദ്യാർത്ഥി പ്രസ്ഥാനത്തിന്റെ ജനറൽ സെക്രട്ടറിയായും എസ്. സി. എമ്മിന്റെ ഓണററി അസോസിയേറ്റ് സെക്രട്ടറിയായും അദ്ദേഹം കേരളത്തിലെ ക്രൈസ്തവ യുവജനതയെ സേവിച്ചു. ആലുവാ ഫെല്ലോഷിപ്പ് ഹൗസിന്റെ ഡയറക്ടറായി രണ്ടുവർഷം പ്രവർ ത്തിച്ചു. 1956ൽ ഹെയ്‌ലി സെലാസി ഇന്ത്യയിൽ വന്നപ്പോൾ പോൾ വർഗീസിനെ കണ്ടുമുട്ടാൻ അവസരമുണ്ടായി. ചക്രവർത്തിയുടെ പേഴ്സണൽ സ്റ്റാഫിൽ സ്പെഷ്യൽ സെക്രട്ടറിയായി നിയമിതനായ അദ്ദേഹം വീണ്ടും എത്യോപ്യക്കു പോയി. അവിടെ വിദ്യാഭ്യാസ കാര്യങ്ങളിലും സാമൂഹിക കാര്യങ്ങളിലും ചക്രവർത്തിയുടെ മുഖ്യ ഉപദേഷ്ടാവായിരുന്നു. ഇന്ത്യാഗവൺമെന്റുമായി സൗഹൃദബന്ധം നിലനിർത്താനുള്ള മുഖ്യ ചുമതലയും വഹിച്ചു. ഹെയ്‌ലി സെലാസി ട്രസ്റ്റിന്റെ മുഖ്യ ഉപദേഷ്ടാവും അദ്ദേഹമായിരുന്നു.

എത്യോപ്യയിൽനിന്നു വീണ്ടും അമേരിക്കയിൽ ഉപരിപഠനത്തിനു പോയി. യേൽ യൂണിവേഴ്സിറ്റിയിൽ നിന്നും വേദശാസ്ത്രത്തിൽ ഉന്നത ബിരുദം നേടി. പിന്നീട് ഓക്സ്ഫോർഡ് യൂണിവേഴ്സിറ്റിയിൽ പാശ്ചാത്യ പൗരസ്ത്യ വേദശാസ്ത്ര ദർശനങ്ങളെപ്പറ്റി ഗവേഷണം നടത്തി. അവിടെനിന്നുള്ള ഡോക്ടറേറ്റ് കൂടാതെ ജർമ്മനിയിലെ ഗ്രിഗറി ഓഫ് നാസ ഇൻസ്റ്റിറ്റ്യൂട്ട്, സെറാമ്പൂർ യൂണിവേഴ്സിറ്റി, ലെനിൻഗ്രാഡ് തിയോളജിക്കൽ അക്കാദമി. ബുഡാപ്പസ്റ്റ് ലുതറൻ തിയോളജിക്കൽ അക്കാദമി, ചെക്കോസ്ലോവോക്യ ജാൻ ഹസ് ഫാക്കൽറ്റി എന്നിവിടങ്ങളിൽ നിന്നും ഡോക്ടറേറ്റ് ലഭിച്ചിട്ടുണ്ട്.

1958ൽ പോൾ വർഗീസ് വീണ്ടും കേരളത്തിലെത്തി. വൈദികവൃത്തി സ്വീകരിച്ചു. 1962ൽ എല്ലാ ഓർത്തഡോക്സ് സഭകളുടെയും പ്രതിനിധിയായി ജനീവ കേന്ദ്രമാക്കിയുള്ള വേൾഡ് കൗൺസിൽ ഓഫ് ചർച്ചസിന്റെ അസോസിയേറ്റ് ജനറൽ സെക്രട്ടറിയായി (1962–67). ബൈബിൾഭാഷ്യകാരനെന്ന നിലയിൽ ലോകപ്രശസ്തി നേടിയതു ഈ കാലയളവിലാണ്. വർഗവിവേചനത്തിനെതിരെ പോരാടാൻ ഡബ്ള്യൂ. സി. സിയുടെ നേതൃത്വത്തിൽ ഇരിക്കുമ്പോൾ പദ്ധതികൾ ആവിഷ്കരിച്ചു. ഡബ്ള്യൂ. സി. സി ഡലിഗേഷൻ നേതാവായി സോവിയറ്റ് യൂണിയനിലും(1962) യുനെസ്ക്കോയിലും (1965) പോയി. പിന്നീട് കോട്ടയം ഓർത്തഡോക്സ് വൈദിക സെമിനാരിയിൽ പ്രിൻസിപ്പലായി. 1975ൽ അദ്ദേഹത്തെ പൗലോസ് മാർ ഗ്രിഗോറിയോസ് എന്ന പേരിൽ മലങ്കര ഓർത്തഡോക്സ് സഭ മെത്രാപ്പോലീത്താ ആയി അഭിഷേകം ചെയ്തു.

കപ്പദോക്യൻ പിതാക്കന്മാരായ കൈസരിയായിലെ ബസേലിയോസിന്റെയും നിസായിലെ മാർ ഗ്രിഗോറിയോസിന്റെയും ജീവിതവും ദർശനവും ഇദ്ദേഹത്തെ ആകർഷിച്ചു. നിസായിലെ മാർ ഗ്രിഗോറിയോസിന്റെ ദർശനങ്ങളെ അപഗ്രഥിച്ചു വ്യാഖ്യാനിച്ചു. സ്വതന്ത്രവും സർഗാത്മകവുമായ പുതിയൊരു മാനവികതയ്ക്കു വേണ്ടിയുള്ള അന്വേഷണമാണ് മാർ ഗ്രിഗോറിയോസിന്റെ ചിന്തയുടെ ഒരടിസ്ഥാനമെന്നു വേദശാസ്ത്ര പണ്ഡിതനായ ഫാ. ഡോ. കെ.എം. ജോർജ് പറഞ്ഞിട്ടുണ്ട്.

വിവിധ ഭാഷകളിലായി ആയിരത്തിലധികം പ്രബന്ധങ്ങൾ ഡോ. ഗ്രിഗോറിയോസ് രചിച്ചിട്ടുണ്ട്. ശാസ്ത്രം, തത്ത്വശാസ്ത്രം, രാഷ്ട്രീയം, ദർശനം, മതം തുടങ്ങിയ വിഷയങ്ങളിൽ എഴുതിയിട്ടുള്ള പ്രബന്ധങ്ങൾ ഇന്ത്യയിലും പുറത്തും ഉള്ള ജേർണലുകളിൽ പ്രസിദ്ധപ്പെടുത്തിയിട്ടുണ്ട്. സർവവിജ്ഞാനങ്ങളിലും ഡോ. ഗ്രിഗോറിയോസ് പാണ്ഡിത്യം പ്രകടിപ്പിച്ചു. മസാച്ചുസെറ്റ്സിൽ 1979ൽ w.c.c നടത്തിയ വിശ്വാസം, ശാസ്ത്രം, ഭാവി എന്ന സമ്മേളനത്തിന്റെ മോഡറേറ്റർ ഡോ. ഗ്രിഗോറിയസ് ആയിരുന്നു. 1989 ൽ സഭകളുടെ ലോകകൗൺസിൽ (WCC) പ്രസിഡന്റായി അദ്ദേഹത്തെ തെരഞ്ഞെടുത്തു. ഫ്രഞ്ച്, ജർമ്മൻ, ഗ്രീക്ക്, സുറിയാനി, റഷ്യൻ തുടങ്ങി പത്തിലേറെ വിദേശഭാഷകൾ അയത്നലളിതമായി ഡോ. ഗ്രിഗോറിയോസ് കൈകാര്യം ചെയ്തു.

ദ് ഗോസ്പൽ ഓഫ് ദ് കിംഗ്ഡം (1968) ബീ സ്റ്റിൽ ആൻഡ് നോ (1974) ദ് ക്വസ്റ്റ് ഫോർ സേർട്ടനിറ്റി (1975), ട്രൂത്ത് വിത്തൗട്ട് ട്രഡീഷൻ (1978) എന്നിവയാണ് ഇംഗ്ലീഷിൽ പ്രസിദ്ധപ്പെടുത്തിയ മറ്റു ഗ്രന്ഥങ്ങൾ.

ബേണിംഗ് ഇഷ്യൂസ്, സയൻസ് ആൻഡ് ഔവർ ഫ്യൂച്ചർ, ഫെല്ലോഷിപ്പ് അൺബ്രോക്കൺ, സെക്യുലർ സൊസൈറ്റി ഓർ പ്ലൂറലിസ്റ്റിക് കമ്മ്യൂണിറ്റി, കൾച്ചറൽ ഐഡന്റിറ്റി ആൻഡ് പെർസെപ്ഷൻ ഓഫ് റിയാലിറ്റി, മഥിൽഡ് മെറ്റാഫർസ്, നോയിംഗ് ആസ് സ്ട്രെവിംഗ് ടുവേർഡ്സ് യൂണിറ്റി തുടങ്ങി ഇരുപതിലധികം ഗ്രന്ഥങ്ങൾ സമാഹരിക്കുകയും സംശോധിക്കുകയും ചെയ്തിട്ടുണ്ട്.

ഡോ. ഗ്രിഗോറിയോസിനെ അത്യുക്തി കലരാത്ത ഭാഷയിൽ മഹാപണ്ഡിതനെന്നു വിശേഷിപ്പിക്കാനാവും. അദ്ദേഹത്തിന്റെ സവിശേഷമായ പഠനം ചെന്നെത്തിയ വിഷയം തീർച്ചയായും വേദശാസ്ത്രമാണ്. തന്റെ ആരാധ്യപുരുഷനായ നിസായിലെ ഗ്രിഗറിയെ എന്നപോലെ, പൗലോസ് മാർ ഗ്രിഗറിയോസിനെയും 'ഗ്രിഗറി ദ് തിയോളജിയൻ' എന്നു വിശേഷിപ്പിക്കാം. ആധുനിക പൗരസ്ത്യ വേദശാസ്ത്രത്തിന്റെ ശില്പികളിലൊരാളാണു ഡോ. ഗ്രിഗോറിയോസെന്നു പൗരസ്ത്യരും പാശ്ചാത്യരും ഒരേ വിധത്തിൽ സമ്മതിക്കും.

ഏതെങ്കിലുമൊരു പ്രത്യേക വിഷയത്തിൽ മാത്രമായിരുന്നു മെത്രാപ്പോലീത്തായുടെ ആഭിമുഖ്യമെങ്കിൽ അദ്ദേഹത്തെയും അദ്ദേഹത്തിന്റെ ചിന്തയെയും കൂടുതൽ വ്യക്തമായി നമുക്ക് ഗ്രഹിക്കുവാൻ കഴിയുമായിരുന്നു. നമ്മിലധികം പേർക്കും – പഠിക്കയും ചിന്തിക്കയും എഴുതുകയും ചെയ്യുന്നവർക്കു പോലും ചില വിഷയങ്ങളിൽ മാത്രമാവും ശ്രദ്ധ. അതിനാൽ എല്ലാ വിഷയങ്ങളെയും ഒരേ വിധത്തിൽ ഉൾക്കൊള്ളാൻ ശ്രമിച്ച ആ മഹാമനസ്സിനെ ഗ്രഹിക്കുവാൻ നമുക്കു പെട്ടെന്ന് കഴിഞ്ഞെന്നും വരില്ല. ❑



മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH



വചനതീർത്ഥം

# ശിഷ്യത്വത്തിന്റെ വില

## വാങ്ങിപ്പു പെരുന്നാളിന് ശേഷം ഒന്നാം ഞായറാഴ്ച (വി. മർക്കോസ് 10:35-45)

ഫാ. കെ. കെ. വർഗീസ്



വിശുദ്ധ മർക്കോസിന്റെ സുവിശേഷം 10ാം അധ്യായത്തിൽ, ഇന്ന് നമ്മൾ വായിച്ചു കേട്ട പ്രകാരം, ഇടത്തും വലത്തും ഇരുത്തണമെന്ന് ആഗ്രഹം പ്രകടിപ്പിച്ച ശിഷ്യന്മാരോട് കർത്താവ് മറുപടി പറയുന്നു.(10:3545).

നമ്മുടെ കർത്താവിന്റെ ശിഷ്യന്മാർ വിനീതരായ മനുഷ്യരായിരുന്നു. പക്ഷേ ചില നേരങ്ങളി അവരുടെ മാനുഷികമായ ബലഹീനതകളെ ചെറുക്കാൻ യേശു ശ്രമിച്ചുവെങ്കിലും അവർക്ക് അത് ശരിയായ അർത്ഥത്തിൽ മനസ്സിലാക്കാൻ കഴിഞ്ഞിരുന്നില്ല.

യാക്കോബും യോഹന്നാനും യേശുവിന്റെ രാജ്യത്തിലെ പ്രധാന ഇരിപ്പിടങ്ങൾ ആവശ്യപ്പെട്ട് അവന്റെ അടുക്കൽ വരുന്നു. നേതൃത്വം, മറ്റുള്ളവർക്കുള്ള സേവനം, ക്ഷമ എന്നിവയെക്കുറിച്ചുള്ള വിലപ്പെട്ട ചില പാഠങ്ങൾ പഠിപ്പിക്കാൻ യേശു തമ്പുരാൻ ഈ സംഭവം ഉപയോഗിക്കുന്നു.

**1: സ്വാർത്ഥതയിൽ നിന്നുള്ള അപേക്ഷകൾ**

വരാനിരിക്കുന്ന രാജ്യത്തിന്റെ പരമോന്നത സ്ഥാനങ്ങളിൽ അവനോടൊപ്പം ഇരിക്കാൻ തങ്ങളെ അനുവദിക്കണമെന്ന് അപേക്ഷിച്ച് യാക്കോബും യോഹന്നാനും യേശുവിനെ സമീപിക്കുന്നു.

അവർ അക്ഷരാർത്ഥത്തിൽ മൂന്ന് കാര്യങ്ങളാണ് ചോദിച്ചത്. അവർക്ക് മുൻഗണന വേണം. ഒരു സിംഹാസനത്തിലേക്ക് ഉയർത്തപ്പെടുന്നതിലൂടെ ലഭിക്കുന്ന മഹത്വവും ബഹുമാനവും അവർ ആഗ്രഹിച്ചു. അവർക്ക് അധികാരവും വേണം. വരാനിരിക്കുന്ന രാജ്യത്തിൽ വലിയ അധികാരസ്ഥാനങ്ങൾ ലഭിക്കാൻ ഈ പുരുഷന്മാർ ആഗ്രഹിച്ചു.

അവർ ഇങ്ങനെ ഒരു അഭ്യർത്ഥന നടത്തിയതിന് നിരവധി കാരണങ്ങളുണ്ട്. അവരുടെ അപേക്ഷ യേശുവുമായുള്ള ബന്ധത്തെ അടിസ്ഥാനമാക്കിയുള്ളതാണ് (വി. മത്തായി 20:20-21) അവരുടെ അമ്മ സലോമിയാണ് ആദ്യം അഭ്യർത്ഥിച്ചത്. മറിയുടെ സഹോദരിയായിരുന്നു സലോമി. അങ്ങനെ, യാക്കോബും യോഹന്നാനും അവന്റെ ബന്ധുക്കളും ആയിതീർന്നു. കുടുംബമെന്ന നിലയിലുള്ള തങ്ങളുടെ ബന്ധത്തെപ്രതി അവർ അഭ്യർത്ഥിച്ചു.

രണ്ടാമതായി, അവൻ നൽകിയ വാഗ്ദാനങ്ങൾ അവകാശപ്പെടുക മാത്രമായിരുന്നു (വി. മത്തായി 19:28). ശിഷ്യന്മാർക്ക് സിംഹാസനങ്ങളും അധികാരവും രാജ്യത്തിലെ സ്ഥാനവും വാഗ്ദാനം ചെയ്യപ്പെട്ടിരുന്നു, അവർ ആ വാഗ്ദാനത്തിൽ അവകാശവാദം ഉന്നയിക്കുകയായിരുന്നു.

അതുകൊണ്ടായിരിക്കാം അവരുടെ അപേക്ഷയെ യേശു ശാസിക്കാതിരുന്നത്. (അവരുടെ അഭ്യർത്ഥനയെക്കുറിച്ച് നമ്മെ അലട്ടുന്നത്, ആവശ്യപ്പെടുന്ന സമയമാണ്. ഒറ്റിക്കൊടുക്കാനും തള്ളിക്കളയാനും കൊല്ലപ്പെടാനുമാണ് താൻ യെരുശലേമിലേക്ക് പോകുന്നതെന്ന് യേശു അവരോട് പറഞ്ഞു തീർന്നിരുന്നു (33-34).

യേശു പാപത്തിനുവേണ്ടി മരിക്കാൻ പോകുകയാണ്, പക്ഷേ,അവർ തമ്മിൽ 'ആരാണ് ആദ്യം' എന്ന് വേവലാതിപ്പെടുന്നു. ഇത് ഹൃദയസ്പർശിയായ, സ്വയം കേന്ദ്രീകൃതമായ, അനുകമ്പയില്ലാത്ത ഒരു അഭ്യർത്ഥനയാണ്).

കർത്താവായ യേശുക്രിസ്തു കുരിശിലേക്ക് നയിക്കപ്പെടുന്നു എന്നത് അവർക്ക് മനസ്സിലാകുന്നില്ല. അവർക്ക് കാണാൻ കഴിഞ്ഞത് കിരീടം മാത്രം. കുരിശില്ലാത്ത കിരീടമാണ് അവർ ആഗ്രഹിച്ചത്. വേദനയില്ലാത്ത മഹത്വംമാണ് അവർ ആഗ്രഹിച്ചതു. വില കൊടുക്കാതെയാണ് അവർ പ്രതിഫലം ആഗ്രഹിച്ചത്.

ഇന്ന് ആളുകൾ നേരിടുന്ന അതേ പ്രശ്നം തന്നെയാണ് ശിഷ്യന്മാരുടെയും പ്രശ്നം. ഭൂരിഭാഗം ആളുകളും ദൈവമഹത്വത്തെക്കുറിച്ചു ചിന്തിക്കുന്നില്ല. അധികാരവും സ്ഥാനവും പ്രതാപവും നേടുക എന്നതാണ് അവർ ശ്രദ്ധിക്കുന്നത്. ശിഷ്യന്മാരുടെ പ്രശ്നവും, നമ്മളിൽ പലരുടെയും പ്രശ്നവും, നമ്മൾ അഹങ്കാരത്താൽ നിറഞ്ഞിരിക്കുന്നു എന്നതാണ്.



അഹങ്കാരം എപ്പോഴും തോൽവിയിലേക്ക് നയിക്കുന്നു, നാശത്തിന്നു മുമ്പെ ഗർവ്വം; വീഴ്ചക്കു മുമ്പെ ഉന്നതഭാവം.(സദൃശ്യവാക്യങ്ങൾ 16:18)

ആകയാൽ താൻ നില്ക്കുന്നു എന്നു തോന്നുന്നവൻ വീഴാതിരിപ്പാൻ നോക്കിക്കൊള്ളട്ടെ (1 കൊരി. 10:12).

ഒന്നു വശങ്ങളിലേക്ക് മാറുക. ഒന്ന് പുറകിലേക്ക് മാറുക. എന്റെ അവസാന ഫിനിഷിംഗിൽ നിന്ന് ദൈവത്തിന് കൂടുതൽ മഹത്വം ലഭിച്ചാലോ? എളിമയും വിധേയത്വവും ഉള്ള ഒരു മനോഭാവം പല പരാജയങ്ങളെയും തടയും.

കർത്താവിന്റെ പ്രതികരണം (10:38-39)

അവർ എന്താണ് ആവശ്യപ്പെടുന്നതെന്ന് അവർക്ക് അറിയില്ല എന്ന് പറഞ്ഞുകൊണ്ട് യേശു പ്രതികരിക്കുന്നു. താൻ സഹിക്കാൻ പോകുന്ന എല്ലാ കാര്യങ്ങളും അനുഭവിക്കാൻ അവർ തയ്യാറാണോ എന്ന് ചോദിച്ച് അവൻ അവരെ അഭിമുഖീകരിക്കുന്നു (33-34.).

പാനപാത്രം, മാമോദിസ എന്നീ പദങ്ങൾ ഉപയോഗിക്കുക വഴി കർത്താവ് തൻറെ കഷ്ടതയെയും കുരിശു മരണത്തെയും ആണ് ഉദ്ദേശിക്കുന്നതെന്ന് സ്വർണനാവുകാരൻ മാർ ഈവാനിയോസ് പറയുന്നു. യേശു പാനപാത്രം എന്ന വാക്ക് ഉപയോഗിക്കുമ്പോൾ അവൻ സംസാരിക്കുന്നത് 'ഒരു ജീവിതാനുഭവത്തെ' കുറിച്ചാണ്. അവൻ 'മാമോദിസ' എന്ന വാക്ക് ഉപയോഗിക്കുമ്പോൾ, ആ അനുഭവത്തിൽ 'മുങ്ങിക്കിടക്കുകയോ മുഴുകുകയോ' ചെയ്യുന്നതിനെയാണ് പരാമർശിക്കുന്നത്.

താൻ ചോദിക്കുന്നു, നിങ്ങൾക്കും അതിലൂടെ കടന്നുപോകാൻ കഴിയുമോ?' തങ്ങൾക്ക് കഴിയുമെന്ന അവരുടെ പ്രതികരണം യേശു അനുഭവിക്കാൻ പോകുന്ന കാര്യത്തെക്കുറിച്ചും അവൻ ചുമക്കാൻ പോകുന്ന ഭാരത്തെക്കുറിച്ചുമുള്ള പൂർണ്ണമായ ധാരണയുടെ അഭാവം വെളിപ്പെടുത്തുന്നു.

**സഹശിഷ്യന്മാരുടെപ്രതികരണം (10:41)**

യോഹന്നാനും യാക്കോബും ആവശ്യപ്പെടുന്നത് കേട്ടപ്പോൾ ബാക്കിയുള്ള ശിഷ്യന്മാർക്ക് നീരസം വന്നു. പക്ഷേ,അവരുടെ പ്രതികരണം യാക്കോബും യോഹന്നാനും ചെയ്ത പ്രവർത്തിയേക്കാൾ മികച്ചതല്ല. അവർ പത്തുപേരും കോപാകുലരായി പ്രതികരിക്കുന്നു.

പലപ്പോഴും ആളുകൾ നമ്മളെ വ്രണപ്പെടുത്തും, അപ്പൊൾ,നമ്മൾ അവരോട് പക പുലർത്തും. നമ്മുടെ ഹൃദയം ക്ഷമയില്ലാതെ നിറഞ്ഞിരിക്കുമ്പോ അത്തരം പരിതസ്ഥിതിയിൽ ദൈവത്തിന് പ്രവർത്തിക്കാൻ കഴിയില്ലെന്ന് ഓർമ്മിക്കുക. ദൈവത്തിന്റെ വിശുദ്ധന്മാർക്കിടയിൽ ഒരു പ്രശ്നം ഉണ്ടാകുമ്പോൾ, അത് അവന്റെ സഭയിലെ, ദൈവത്തിന്റെ പ്രവർത്തനത്തെ തടസ്സപ്പെടുത്തുന്നു.

നാം സമ്പൂർണ്ണ ക്ഷമയോടെ നടക്കണമെന്നതാണ് ദൈവത്തിന്റെ ഇഷ്ടം, 'എല്ലാ കൈപ്പും കോപവും ക്രോധവും കൂറ്റാരവും ദൂഷണവും സകലദുർഗ്ഗുണവുമായി നിങ്ങളെ വിട്ടു ഒഴിഞ്ഞുപോകട്ടെ. നിങ്ങൾ തമ്മിൽ ദയയും മനസ്സലിവുമുള്ളവരായി ദൈവം ക്രിസ്തുവിൽ നിങ്ങളോടു ക്ഷമിച്ചതുപോലെ അന്യോന്യം ക്ഷമിപ്പിൻ (എഫെ. 4:31-32; ) വി.ലൂക്കോസ് 17:1-4, വി.മത്തായി 18:21-35. ദൈവജനങ്ങൾക്കിടയിൽ കഠിനഹൃദയങ്ങളും വ്രണിത വികാരങ്ങളും ഉള്ളപ്പോൾ, സഭയാകുന്ന ഭവനത്തിൽ ദൈവശക്തി ഉണ്ടാകില്ല!

**കർത്താവിന്റെ പ്രതീക്ഷ (43-44)**

ഈ വാക്യങ്ങളിൽ, യേശു ഒരു മുൻകാല പഠിപ്പിക്കൽ, പുനഃസ്ഥാപിക്കുന്നു (വി. മർക്കോസ് 9:33-37). നിങ്ങൾക്ക് ഒരു നേതാവാകാൻ ശരിക്കും താൽപ്പര്യമുണ്ടെങ്കിൽ, നിങ്ങൾ ആദ്യം എങ്ങനെ സേവിക്കണമെന്ന് പഠിക്കണം.

യേശു ഇവിടെ രണ്ട് വാക്കുകൾ ഉപയോഗിച്ചിരിക്കുന്നത് ശ്രദ്ധേയമാണ്. 43-ാം വാക്യത്തിലെ 'ശുശ്രൂഷക്കാരൻ/ diakonos / servant എന്ന വാക്ക് 'മറ്റുള്ളവരെ സേവിക്കുന്ന' ഒരു വ്യക്തിയെക്കുറിച്ച് സംസാരിക്കുന്നു.

44-ാം വാക്യത്തിലെ 'ദാസൻ/doulos/slave' എന്ന പദമാണ് മറ്റൊരു വാക്ക്. ആ വാക്കിന്റെ അർത്ഥം 'അടിമ' എന്നാണ്. ആശയം ഇതാണ്: നാം അംഗീകരിക്കപ്പെടുകയും ബഹുമാനിക്കപ്പെടുകയും ചെയ്യണമെങ്കിൽ, നാം എല്ലാ അഭിലാഷങ്ങളും സ്വാർത്ഥതയും ഉപേക്ഷിക്കണം. മറ്റുള്ളവരെ സേവിച്ചുകൊണ്ട് നമ്മുടെ ദിവസങ്ങൾ ജീവിക്കണം.

നമ്മുടെ ബന്ധങ്ങൾ സ്നേഹത്താൽ അടയാളപ്പെടുത്തപ്പെടണമെന്ന് കർത്താവ് പറഞ്ഞു (വി. യോഹന്നാൻ 13:35.). എന്തുകൊണ്ടാണ് അവൻ അത് ചെയ്തത്? അവൻ എന്നെ സ്നേഹിക്കുന്നതിനാലാണ് അത് ചെയ്തത് (റോമർ 5:8.). അവൻ പാപത്തെ വെറുക്കുന്നതിനാലാണ് അവൻ അത് ചെയ്തത് (എബ്രാ. 9:26).

ഒരു പൂർണ്ണ പ്രായശ്ചിത്തത്തിനുള്ള ദൈവത്തിന്റെ ആവശ്യം നിറവേറ്റുന്നതിനാണ് അവൻ അത് ചെയ്തത്, (1 യോഹന്നാൻ 2:2.). പിതാവിനെ പ്രസാദിപ്പിക്കാനാണ് അവൻ അത് ചെയ്തത്, (യെശ, 53:10.), എന്നെ സ്വതന്ത്രനാക്കാനാണ് അവൻ അത് ചെയ്തത് (1 പത്രോസ്1:18-19.).



# പ്ലേ ബട്ടൺ പരിശുദ്ധ കാതോലിക്കാ ബാവ പ്രകാശനം ചെയ്തു




പരുമല: ഗ്രിഗോറിയൻ ടി.വിയുടെ യൂ ട്യൂബ് ചാനലിന് ലഭിച്ച പ്ലേ ബട്ടൻ പരിശുദ്ധ കാതോലിക്കാ ബാവ പ്രകാശനം ചെയ്തു. പരുമല സെമിനാരി മാനേജർ കെ. വി. പോൾ റമ്പാൻ, അസി. മാനേജർ ഫാ. എൽദോസ് ഏലിയാസ് എന്നിവരൊടൊപ്പം ടീം ഗ്രിഗോറിയനും ചടങ്ങിൽ പങ്കെടുത്തു.

മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ ഔദ്യോഗിക ടി.വി. ചാനലായ ഗ്രിഗോറിയൻ ടി.വി. പരുമലയിൽ നിന്ന് സംപ്രേഷണം ആരംഭിച്ചിട്ട് സെപ്റ്റംബർ മാസം പതിനഞ്ച് വർഷങ്ങൾ പൂർത്തീകരിക്കുകയാണ്. 2007-ൽ പരുമല സെമിനാരി മാനേജർ ആയിരുന്ന ഫാ. എം. ഡി. ജോണിന്റെ (പിന്നീട് റമ്പാൻ,) മനസ്സിൽ ഉരുത്തിരിഞ്ഞ ആശയം പരിശുദ്ധ ദിദിമോസ് പ്രഥമൻ കാതോലിക്കാബാവായെ അറിയിക്കുകയും, പ. ബാവാ അനുമതി നൽകുകയും ചെയ്തു. തുടർന്ന് ഡോ.യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് മെത്രാപ്പോലീത്ത രക്ഷാധികാരിയായി ഒരു സമിതി രൂപീകരിച്ച് ചാനലിന്റെ ഉദ്ഘാടനം നടത്തുകയും ചെയ്തു. ആ കാലഘട്ടത്തിൽ പരുമല സെമിനാരി അസി. മാനേജരായിരുന്ന കെ. വി. ജോസഫ് റമ്പാൻ ഫാ. യൂഹാനോൻ ജോൺ, ബ്രദർ ബെഞ്ചി (ഫാ. ബെഞ്ചി ശങ്കരത്തിൽ), വെബ് സപ്പോർട്ട് ആശിഷ് പുന്നൂസ് (നെതർലൻഡ്സ്), സനോജ് (എഡിറ്റിങ്), പ്രണവ് മണി (ക്യാമറാ) എന്നിവരായിരുന്നു ഗ്രിഗോറിയൻ ടി.വി.യ്ക്ക് പിന്തുണയുമായി കൂടെ നിന്നവർ.

2010-ൽ പരിശുദ്ധ ദിദിമോസ് പ്രഥമൻ കാതോലിക്കാ ബാവാ മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ ഔദ്യോഗിക ടി.വി. ചാനലായി ഗ്രിഗോറിയൻ ടി.വി.യെ പ്രഖ്യാപിച്ച് കൽപന പുറപ്പെടുവിച്ചു. പരിശുദ്ധ സുന്നഹദോസ്, മലങ്കര സഭാ അസോസിയേഷൻ, പരുമല സെമിനാരി കൗൺസിൽ, എന്നിവരും ഗ്രിഗോറിയൻ ടി.വി.യുടെ വളർച്ചയിൽ നിർണായക പങ്കു വഹിച്ചുവരുന്നു. പരിശുദ്ധ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ ഗ്രിഗോറിയൻ ടി.വി. ക്ക് നൽകിയ പിന്തുണ എക്കാലവും മറക്കാനാവാത്തതാണ്.

2012 മുതൽ പരുമല മാനേജരായി പ്രവർത്തിച്ച ഔഗേൻ റമ്പാൻ, അസി. മാനേജർ എ. ജി. ജോസഫ് റമ്പാൻ, അസി. മാനേജർ ഫാ. വൈ. മത്തായികുട്ടി എന്നിവരുടെ സേവനങ്ങൾ വിലമതിക്കാനാവാത്തതായിരുന്നു. 2015-ൽ ഫാ. എം. സി. കുര്യാക്കോസ് മാനേജരായി വന്നതോടെ ഗ്രിഗോറിയൻ ടി.വി. മികവിന്റെ പാതയിലേക്ക് ഉയർന്നു. കോവിഡ് കാലയളവിൽ വിശ്വാസികൾക്ക് ദേവാലയങ്ങളിൽ പ്രവേശനം ഇല്ലാതിരുന്നപ്പോൾ ഏഷ്യാനെറ്റിന്റെയും കേരളാ വിഷന്റെയും സഹകരണത്തോടെ സ്വഭവനങ്ങളിലിരുന്ന് ആരാധനയിൽ പങ്കെടുക്കുവാനുള്ള അവസരം ഗ്രിഗോറിയൻ ടി.വി. ഒരുക്കി.

പരുമല സെമിനാരിയിലെ വി. കുർബ്ബാനയും, മലങ്കരസഭയുടെ പ്രധാന ശുശ്രൂഷകളും മറ്റ് പരിപാടികളും ലൈവായി വിശ്വാസികളിലേക്ക് എത്തിക്കുന്നു. തുടർന്ന് മാനേജരായി വന്ന ഫാ. വിനോദ് ജോർജ്ജിന്റെ (ഗീവർഗീസ് മാർ പീലക്സിനോസ്) സേവനങ്ങൾ ശ്ലാഘനീയമായിരുന്നു.

പരുമല സെമിനാരിയുടെ പുതിയ മാനേജർ കെ. വി. പോൾ റമ്പാൻ, അസി. മാനേജർമാരായ ഫാ. ജെ. മാത്തുക്കുട്ടി, ഫാ.എൽദോസ് ഏലിയാസ് എന്നിവരാണ് ഗ്രിഗോറിയൻ ടി.വിയുടെ പ്രവർത്തനങ്ങൾക്ക് പുതിയ കാലത്ത് ശക്തമായ നേതൃത്വം നൽകിവരുന്നത്.

Church Calendar

# His call for a Servant leadership

## St. Mark 10:35-45



Fr Nithin V Rajan

We habitually like to be in higher positions. We like the company of famous personalities. We expect our leaders also to show us such ways by which we can gain name and fame. We wouldn't expect any other ways as the narrative, we hear from all is to grow higher and higher. We usually forget small ways and glorify big ways. But the humble beginnings of little drops of water forms a mighty ocean is totally forgotten. There is great importance of small and simple steps.

In this passage we see Jesus Christ's call to His Apostles to become servant leaders than to follow the worldly footsteps of power politics. Christ walked his talk in this words. When the Passover was prepared, He being their leader, went down on His knees and washed the apostles' feet. He said that we are called to serve and not to be served. This tag line inspired many common men and they set out to be missionaries for Christ, seeing Him as the role model. They travelled valleys and mountains to spread His mission and vision.

**The Quest for Power and Glory:**

*Then James and John, the sons of Zebedee, came to him. "Teacher," they said, "we want you to do for us whatever we ask. What do you want me to do for you?" He asked. They replied, 'Let one of us sit at your right and the other at your left in your glory.' "You don't know what you are asking," Jesus said. "Can you drink the cup I drink or be baptized with the baptism I am baptized with?" 'We can,' they answered. Jesus said to them, "You will drink the cup I drink and be baptized with the baptism I am baptized with, but to sit at my right or left is not for me to grant. These places belong to those for whom they have been prepared."* ***St. Mark 10:35-40***.

Here we see the apostles' desire to being in power and glory. Even though they were a group of twelve, we see James and John, the sons of Zebedee trying to receive the most important place. They desire to ask Jesus privately for a favor, which is a prestigious position of honour. Jesus Christ even though came as a simple human being he was followed by thousands of believers and followers. James and John might have seen this and felt the urge to reserve their seat so that they wouldn't be lost if the others also had this desire in mind.

Even today the mind set of James and John seems to be continuing where the urge for name and fame burns in. Man is forced to go to any extent to earn their nasty desires to satisfy one's self greed and lust. They forget their call and Lord so that they will be able to feast on their desires.

Jesus Christ says assuredly there are places for people who keep the race pure, but let us not forget the pain they have to endure to achieve it. No pain No gain. Christian race is not an easy one, but with God's Grace it is possible to achieve.

**Call to be Service Men:**

*"When the ten heard about this, they became indignant with James and John. Jesus called them together and said, "You know that those who are regarded as rulers of the Gentiles lord it over them, and their high officials exercise authority over them. Not so with you. Instead, whoever wants to become great among you must be your servant, and whoever wants to be first must be slave of all. For even the Son of Man did not come to be served, but to serve, and to give his life as a ransom for many."* ***St. Mark 10:35-45.***

Here we see the role of a good leader, when there was a possibility for groupism among the Apostles. Jesus Christ asks them to set good examples and not to behave like Gentiles. Jesus speaks about servant leadership.

One of the shining example is, that the world knows the country India by Gandhian philosophies. He showed outstanding persona of "servant-leadership" by showing how he took care of his followers first. His theory of Ahimsa "Non-violence" the world knows us as being a tolerant nation, with a wide range of diversity, having different practices and faiths, still living with peace.

To lead is a different challenge in this present day. Former president of Kenya Mwaikibaki said that "Leadership role is a privilege to better the lives of others; it is not an opportunity to satisfy personal greed"

**Conciliar unity and Communion:**

Conciliar unity and communion in fellowship. This a very important aspect for equality and fellowship. In a circular fellowship there is no starting point and ending point as it goes on and on, round and round.

United we stand divided we fall should be the policy. Humans have suffered a lot in the hands of foreign colonization, based on class, creed, gender bias etc. So today people like to be independent, people do far better when you don't push them into what you need them to do but instead, direct them into what they are gifted and created to do. Today nobody likes to be a slave of anyone. They need their space, if they do not get it then it will lead to depression.

"I destroy my enemies when I make them my friends" says Abraham Lincoln; leaders have to be loving and caring so that they do not create hatred among anyone, and should be careful not to hurt any one's ego as all human being have dignity and dignity of labour.

Give respect and take respect policy should be followed. As my followers grow, I will grow should be the policy, and should try not to exploit their good will.

No candle loses anything by lighting other. The light becomes brighter only. But the pettiness of human beings try to put off the light of oneself and others.

(Mudikal mudanjava niranirayai ...) Crown are plaited, closely placed, on the Holy Altar there; Crowns will thus be set on heads of those Priests who've served Thee well. Is what we sing during the Kukilion of the commemoration of the departed Clergy. Also when we read the Holy Scripture in **2 Timothy 4:7-8** it says *"I have fought the good fight, I have finished the race, I have kept the faith. Now there is in store for me the crown of righteousness, which the Lord, the righteous Judge, will award to me on that day—and not only to me, but also to all who have longed for his appearing"* .Let us also run this race with Grace. Amen.





## കോവിഡാനന്തര ക്രൈസ്തവ ജീവിതത്തിൽ ബസ്ക്യോമ്മാമാർ സാക്ഷികളാകുക

പരുമല: അഖില മലങ്കര ഓർത്തഡോക്സ് ബസ്ക്യോമ്മോ അസ്സോസ്സിയേഷൻ ഏകദിന സമ്മേളനം ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് ഉദ്ഘാടനം ചെയ്തു. സമൂഹത്തിൽ കോവിഡാനന്തര ജീവിതത്തിൽ സാക്ഷികളായി ജീവിക്കുവാൻ ബസ്ക്യോമ്മാമാർക്ക് സാധിക്കണമെന്ന് മെത്രാപ്പോലീത്താ ഉദ്ബോധിപ്പിച്ചു. പ്രസ്ഥാനം പ്രഡിന്റ് ഡോ. മാത്യൂസ് മാർ തിമോത്തിയോസ് മെത്രാപ്പോലീത്ത അദ്ധ്യക്ഷത വഹിച്ചു. സഖറിയാ മാർ സേവേറിയോസ് മെത്രാപ്പോലീത്ത അനുഗ്രഹപ്രഭാഷണം നടത്തി. വൈദിക ട്രസ്റ്റി ഫാ. ഡോ. തോമസ് വർഗീസ് അമയിൽ അത്മായ ട്രസ്റ്റി റോണി വർഗീസ് ഏബ്രഹാം എന്നിവരെ ആദരിച്ചു. വൈസ് പ്രസിഡന്റ് ഫാ. ശമുവേൽ മാത്യു, പരുമല സെമിനാരി മാനേജർ ഫാ. കെ. വി. പോൾ റമ്പാൻ, ബേബിക്കുട്ടി തരകൻ, സാറാമ്മ കുറിയാക്കോസ്, മെർലിൻ റ്റി. ബിജു, ജനറൽ സെക്രട്ടറി ജെസി വർഗീസ് എന്നിവർ പ്രസംഗിച്ചു.



തിരുവനന്തപുരം ഭദ്രാസനത്തിന്റെ 2021-22 ലെ വാർഷിക പൊതുയോഗം 2022 ആഗസ്റ്റ് 18-ന് തിരുവനന്തപുരം ഉള്ളൂർ ഹോളി ട്രിനിറ്റി അരമന ചാപ്പലിൽ ഡോ. ഗബ്രിയേൽ മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായുടെ അധ്യക്ഷതയിൽ നടന്നു.

## ജോസ് കുര്യൻ പുളിയേരിൽ അന്തരിച്ചു



കോട്ടയം: ഗീവറുഗീസ് മാർ കൂറിലോസിന്റെ ജ്യേഷ്ഠ സഹോദരനും ഗീവറുഗീസ് മാർ ഈവാനിയോസിന്റെ സഹോദരീഭർത്താവുമായ കൊല്ലാട് പുളിയേരിൽ ജോസ് പി. കുര്യൻ (76) അന്തരിച്ചു.

അബുദബി ഓർത്തഡോക്സ് പള്ളിയുടെ പ്രാരംഭ കാല പ്രവർത്തകനും അഖില മലങ്കര ശുശ്രൂഷക സംഘം ജനറൽ സെക്രട്ടറിയും ആയിരുന്നു. സഭാ സംബന്ധമായ അനേകം ലേഖനങ്ങളും പുസ്തകങ്ങളും വിവർത്തനങ്ങളും പ്രസിദ്ധീകരിച്ചിട്ടുണ്ട്. ശവസംസ്ക്കാരം കൊല്ലാട് സെന്റ് പോൾസ് പള്ളിയിൽ പ. കാതോലിക്കാ ബാവായുടെ മുഖ്യ കാർമ്മികത്വത്തിൽ നടന്നു.

ഭാര്യ: ഓതറ കീയത്ത് ബംഗ്ലാവിൽ മേരി ജോസ് കുര്യൻ. മക്കൾ: ജോജി ജോസ് കുര്യൻ (ദുബായ്), ജീനാ മേരി ജോസ് (ചോയ്സ് സ്കൂൾ, കൊച്ചി), ജെറി ജോർജ് കുര്യൻ (ദുബായ്) മരുമക്കൾ: ഷാരൺ കുരുവിള (ദുബായ്), മജു മാത്യു (മലയാള മനോരമ, കൊച്ചി), ശൈനോ ജോർജ് കുര്യൻ (മുംബൈ).

## ജോസ് കുര്യൻ പുളിയേരിൽ: ഒരു പ്രസാദാത്മക സാന്നിധ്യം

**ഫാ. പി. എ. ഫിലിപ്പ്**

അവിശ്വസനീയമായിരുന്നു ആ വിയോഗ വാർത്ത. പിതൃസ്ഥാനീയനായി ആദരിച്ചിരുന്ന ഒരു നല്ല മനുഷ്യൻ കൂടി യാത്രയാവുന്നു. ജോസ് കുര്യൻ അങ്കിൾ സഭയുടെ ഒരു അഭിമാന പുത്രൻ ആയിരുന്നു എന്നും. ഉദ്യോഗാർത്ഥം പതിറ്റാണ്ടുകളോളം അബുദാബിയിൽ ആയിരുന്ന കാലത്തൊക്കെ അബുദാബി സെന്റ് ജോർജ് കത്തീഡ്രൽ പള്ളിയുടെ സൃഷ്ടിയിലും പുഷ്ടിയിലും തന്റേതായ സംഭാവനകൾ നൽകി. ഞാൻ അദ്ദേഹത്തെ ആദ്യമായി കാണുന്നത് 24 വർഷങ്ങൾക്കു മുൻപ് അബുദാബി പള്ളിയുടെ പരിശുദ്ധ മദ്ബഹായിൽ വച്ചാണ്. ഒരു മദ്ബഹ ശുശ്രൂഷകൻ എങ്ങനെയായിരിക്കണമെന്ന് പഠിക്കാനുള്ള ഒരു പാഠ പുസ്തകം ആയിരുന്നു അദ്ദേഹം. അബുദാബിയിൽ നിന്നും നാട്ടിലെത്തിയ ശേഷവും അദ്ദേഹം കർമ്മ നിരതനായിരുന്നു. മലങ്കര ഓർത്തഡോക്സ് ശുശ്രൂഷക സംഘത്തിന്റെ കേന്ദ്ര ജനറൽ സെക്രട്ടറി ആയി ശ്ലാഘനീയമായി അദ്ദേഹം പ്രവർത്തിച്ചു. സൗമ്യനും ശാന്തനും നിലപാടുകളിൽ സ്ഥൈര്യ മുള്ളവനുമായിരുന്നു ജോസ് അങ്കിൾ. സ്വന്തം സഹോദരനും പത്നീ സഹോദരനും ഈ സഭയിലെ ഉന്നത ശീർഷരായ മെത്രാപ്പോലീത്താമാരാണ് എന്നത് മറ്റാർക്കും കിട്ടാത്ത അപൂർവ്വ ഭാഗ്യമാണെന്നാണ് തോന്നുന്നത് .

സഭയുടെ ഭാവി സംബന്ധിച്ചു ഒത്തിരി സ്വപ്നങ്ങൾ കണ്ടിരുന്നു അദ്ദേഹം . കേരളത്തിന് പുറത്തു വളരുന്ന കുട്ടികളുടെയും യുവ ജനങ്ങളുടെയും കാര്യത്തിൽ അദ്ദേഹത്തിന് ആശങ്കയും പ്രതീക്ഷയും ഉണ്ടായിരുന്നു. ആരാധനാഗീതങ്ങളും പ്രാർത്ഥനകളുമൊക്കെ ഇംഗ്ലീഷിലേക്കു ഭാഷാന്തരം ചെയ്യുവാനും അനേകം ലേഖനങ്ങളും ഗ്രന്ഥങ്ങളും രചിക്കുവാനും ശ്രദ്ധിച്ചിരുന്നു. അദ്ദേഹത്തിന്റെ ജീവിത സായാഹ്നം ഇക്കാര്യത്തിനായി മാത്രം മാറ്റി വച്ചിരിക്കുകയായിരുന്നു. നടപ്പിലും സംസാരത്തിലും പെരുമാറ്റത്തിലുമെല്ലാം തികഞ്ഞ കുലീനത്വം അദ്ദേഹത്തിൽ കാണാമായിരുന്നു. SGOS, ഐക്കൺ ചാരിറ്റീസ്, ശുശ്രൂഷകസംഘം എന്നിവയിലൊക്കെ സജീവമായിരുന്നു . കഴിഞ്ഞ മാസം അദ്ദേഹത്തിന്റെ സഹോദരി ആലീസ് ആന്റിയുടെ ശവസംസ്കാര ചടങ്ങുകളിലാണ് അവസാനമായി അങ്കിളിനെ കണ്ടത്. ആ ആഴ്ചയിൽ നടക്കാൻ പോകുന്ന ഹൃദയ ശസ്ത്രക്രിയ സംബന്ധിച്ചു പറഞ്ഞു, പ്രാർത്ഥിക്കണം എന്ന് ആവശ്യപ്പെട്ടു. ഓപ്പറേഷൻ വിജയകരമായി നടന്നുവെന്നും വീട്ടിൽ എത്തിയെന്നും അറിഞ്ഞു. എന്നാൽ ഇത്ര വേഗം നമ്മെ വിട്ടു പിരിയും എന്ന് സ്വപ്നേപി വിചാരിച്ചിരുന്നില്ല. സഹോദരിയുടെ പിന്നാലെ ഒരു മാസത്തിനകം സഹോദരനും യാത്രയാവുന്നു. ആ കുടുബത്തിനു ഈ വേർപാടുകൾ താങ്ങാവുന്നതിൽ അപ്പുറമാണ്. നിർമ്മല ശുശ്രൂഷക്കാരാ, അങ്ങ് സമാധാനത്താലെ പോയാലും .ഇനിയങ്ങോട്ട് മാലാഖമാർ അനുയാത്ര ചെയ്യട്ടെ. ആദരാഞ്ജലികളോടെ,



കൂർത്തമല സെന്റ് മേരീസ് ഓർത്തഡോക്സ് പളളിയിൽ വി. ദൈവ മാതാവിന്റെ വാങ്ങിപ്പ് പെരുന്നാളിന് പ. കാതോലിക്കാ ബാവ മുഖ്യ കാർമികത്വം വഹിച്ചു. പ. ബാവ തിരുമേനിയെയും, കുറിയാക്കോസ് മാർ ക്ലീമ്മീസിനെയും ഇടവക ആദരിച്ചു.



മാവേലിക്കര ഭദ്രാസനത്തിലെ കട്ടച്ചിറ സെന്റ് മേരീസ് ഓർത്ത ഡോക്സ് സുറിയാനി പള്ളിയിൽ പരിശുദ്ധ ബസ്സേലിയോസ് മാർ ത്തോമാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവ വിശുദ്ധ കുർബ്ബാന അർപ്പിച്ചു. തുടർന്ന് നടന്ന അനുമോദന സമ്മേളനത്തിൽ കൂട്ടു ട്രസ്റ്റി മാരെ ആദരിച്ചു.

## ഓർമ്മചിത്രം



ജോസഫ് മാർ പക്കോമിയോസ് മെത്രാപ്പോലീത്തായോടൊപ്പം എം. പി. ജോർജ്ജ് ശെമ്മാശ്ശൻ.




ജോസഫ് മാർ പക്കോമിയോസിന്റെ ഓർമ്മപെരുന്നാളിന് പരിശുദ്ധ കാതോലിക്കാ ബാവാ പ്രധാനകാർമ്മികത്വം വഹിച്ചു. സഖറിയ മാർ സേവേറിയോസ്, ഗീവർഗീസ് മാർ പക്കോമിയോസ് എന്നിവർ സഹ കാർമ്മികരായിരുന്നു.




കോട്ടയം ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരി ലൈബ്ര റിയിൽ, ബ്രിട്ടീഷ് ലൈബ്രറിയുടെയും, എബസ്കോ ഹോസ്റ്റ് ആയി ട്ടുള്ള അറ്റ്ലായുടെയും സേവനം ഉൾപ്പെടുത്തി പുതിയതായി ആരംഭിച്ച ഡിജിറ്റൽ ലൈബ്രറിയുടെ ഉദ്ഘാടനം സെമിനാരി വൈസ് പ്രസിഡന്റ് ഡോ. മാത്യൂസ് മാർ തീമോത്തിയോസ് മെത്രാപ്പോലീത്ത നിർവഹിച്ചു. സെമിനാരി പ്രിൻസിപ്പാൾ ഫാ. ഡോ. റജി മാത്യു, വൈദിക ട്രസ്റ്റി ഫാ. ഡോ. സജി അമയിൽ, അധ്യാപകർ, വിദ്യാർത്ഥികൾ എന്നിവർ സന്നിഹിതരായിരുന്നു.

പ്രാർത്ഥന എന്നത് ശൈശവത്തിലെ ഉത്സാഹവും യൗവ്വനത്തിലെ ആശ്രയവും വാർദ്ധക്യത്തിലെ സമാധാനവുമാകുന്നു. ദൈവത്തെ അറിഞ്ഞിട്ടും കൈമ ലർത്തി തങ്ങൾക്കും തങ്ങൾ ഇഷ്ടപ്പെടുന്ന വർക്കും വേണ്ടി പ്രാർത്ഥിക്കുകയി ല്ലെങ്കിൽ എങ്ങനെയാണ് മനുഷ്യനെ, ഭാവി ലേശം പോലും അറിയാതെ ജീവി ക്കുന്ന ബുദ്ധി ഹീനങ്ങളായ ജന്തുക്കളേക്കാൾ ശ്രേഷ്ഠനാണെന്നു പറയുന്നത്?

**– പ. പരുമല തിരുമേനി**



വൈദിക ട്രസ്റ്റി ഫാ. തോമസ് വർഗീസ് അമയിലിനേയും അത്മായ ട്രസ്റ്റി റോണി വറുഗീസിനേയും പാമ്പാടി ദയറായിൽ പൊന്നാട അണിയിച്ച് സ്വീകരിച്ചു.



ഡോ. ഗീവർഗീസ് മാർ തെയോഫിലോസ് മട്ടാഞ്ചേരി കൂനൻകുരിശ് തീർത്ഥാടനകേന്ദ്രത്തിൽ വി. കുർബാന അർപ്പിച്ചു.



കൊച്ചി ഭദ്രാസന സെക്രട്ടറിയായി തിരഞ്ഞെടുക്കപ്പെട്ട ഫാ. സി. എം. രാജു.



എറണാകുളം പ്രോസിക്യൂഷൻ ഡയറക്ട്രേറ്റിൽ, ഡെപ്യൂട്ടി ഡയറക്ടർ ഓഫ് പ്രോസിക്യൂഷൻ ആയി അഡ്വ. മനോജ് കെ ജോൺ നിയമിതനായി. ചെങ്ങന്നൂർ സെന്റ് ഇഗ്നേഷ്യസ് ഓർത്തഡോക്സ് കത്തീഡ്രൽ ഇടവകാംഗമാണ്. പത്തനംതിട്ട ,കോട്ടയം,ആലപ്പുഴ ജില്ലകളിലെ വിവിധ കോടതികളിൽ അസ്സിസ്റ്റന്റ് പബ്ലിക് പ്രോസിക്യൂട്ടറായി സേവനം അനുഷ്ഠിച്ചിട്ടുണ്ട്. ആഫ്രിക്കയിലും, യൂറോപ്പിലും ഐക്യരാഷ്ട്ര സഭാ ഉദ്യോഗസ്ഥനായും പ്രവർത്തിച്ചിട്ടുണ്ട് .



ഇന്ത്യയുടെ എഴുപതിയഞ്ചാം സ്വാതന്ത്ര്യദിനത്തോട് അനുബന്ധിച്ചു പൗരസ്ത്യ ഓർത്തഡോക്സ് ക്രൈസ്തവ യുവജനപ്രസ്ഥാനം വിവിധ മേഖലകളിൽ നടത്തിയ സ്നേഹസഹോദര്യജ്വാലയുടെ കേന്ദ്രതല സമാപനം മാവേലിക്കര പുന്നമ്മൂട് ജംഗ്ഷനിലുള്ള ജവാൻ സാം എബ്രഹാം സ്മൃതിമണ്ഡപത്തിൽ നടന്നു.



ഗീവർഗീസ് മാർ പീലക്സീനോസ് മേൽപട്ട സ്ഥാനാഭിഷേകത്തിന് ശേഷം ആദ്യമായി വെട്ടിക്കൽ സെന്റ് തോമസ് ദയറായിൽ. ദയറാ മാനേജർ ഫാ. കുര്യാക്കോസ് ജോർജ്ജിന്റെ നേതൃത്വത്തിൽ ദയറാ കുടുംബം സ്നേഹോഷ്മളമായ വരവേൽപ്പ് നൽകി.



മലബാർ ഭദ്രാസന സൺഡേ സ്കൂൾ അദ്ധ്യാപകരുടെ ഏകദിന സെമിനാർ കരിമ്പ സെന്റ് ജോൺസ് ഓർത്തഡോക്സ് വലിയ പള്ളിയിൽ നടന്നു.



അഖില മലങ്കര ബസ്ക്യാമാ അസ്സോസിയേഷൻ സെക്രട്ടറിയായി മാവേലിക്കര ഭദ്രാസനത്തിലെ കറ്റാനം വലിയ പള്ളി ഇടവകാംഗവും പ്രസ്ഥാനത്തിന്റെ മാവേലിക്കര ഭദ്രാസന സെക്രട്ടറിയുമായ റെയ്ച്ചൽ പി. ജോസിനെ പ്രസ്ഥാനം പ്രസിഡന്റ് മാത്യൂസ് മാർ തീമോത്തിയോസ് മെത്രാപ്പോലീത്താ നിയമിച്ചു. അടൂർ മന്ദിരം ഹയർ സെക്കണ്ടറി സ്കൂൾ അധ്യാപികയാണ്. വള്ളികുന്നം സെന്റ് ജോർജ് പള്ളി വികാരിയും, മാർ പക്കോമിയോസ് ശാലേം ഭവൻ ഡയറക്ടറുമായ ഫാ കോശി മാത്യുവിന്റെ സഹധർമ്മിണിയാണ്.



മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ
MALANKARA ORTHODOX SYRIAN CHURCH





മർത്തമറിയം വനിതാസമാജം ഗൾഫ് റീജിയണിന്റെ 11-ാമത് വാർഷിക സമ്മേളനം പരുമല സെമിനാരിയിൽ നടന്നു. പ്രസിഡന്റ് ഡോ. യൂഹാനോൻ മാർ ദീയസ്കോറോസ് മെത്രാപ്പോലീത്ത ഉദ്ഘാടനം ചെയ്തു. ഫാ. ജോജി കെ. ജോയി ധ്യാനം നയിച്ചു. സമാജം വൈസ് പ്രസിഡന്റ് ഫാ. ഫിലിപ്പ് തരകൻ തേവലക്കര, സമാജം മുൻ വൈസ് പ്രസിഡന്റ് ഫാ. മാത്യു വർഗീസ് പുളിമൂട്ടിൽ, മർത്തമറിയം വനിതാ സമാജം ജനറൽ സെക്രട്ടറി പ്രൊഫ. മേരി മാത്യു, ഗൾഫ് റീജിയൻ സെക്രട്ടറി മോളി ഏബ്രഹാം, ട്രഷറാർ ആലീസ് കോശി എന്നിവർ പ്രസംഗിച്ചു. 5 രാജ്യങ്ങളിൽ നിന്ന് പ്രതിനിധികൾ സംബന്ധിച്ചു.



മികച്ച വിദ്യാർത്ഥി കർഷകനുള്ള വെണ്മണി കൃഷിഭവന്റെ അവാർഡിന് മാസ്റ്റർ എബിൻ ജോർജ് വർഗ്ഗീസ് അർഹനായി. വെണ്മണി സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളി ഇടവകാംഗമാണ്.



**അഖില മലങ്കര ബസ്ക്യാമോ അസ്സോസ്സിയേഷൻ (MOBA) വൈസ് പ്രസിഡന്റ് ആയി തെരഞ്ഞെടുത്ത ഫാ. സോളു കോശി രാജു.**

## സ്മൃതി പ്രബന്ധ മത്സരം

കായംകുളം: കറ്റാനം വലിയ പള്ളിയുടെ ഭാഗമായ, ജൂബിലിയുടെ നിറവിൽ പ്രശോഭിക്കുന്ന വാത്തികുളം സെന്റ് മേരീസ് ചാപ്പലിൽ ജൂബിലി ആഘോഷങ്ങളുടെ ഭാഗമായി സൺഡേ സ്കൂൾ അഖില മലങ്കര തലത്തിൽ നടത്തിയ സ്മൃതി, പ്രബന്ധ മത്സരത്തിൽ കാരിച്ചാൽ സെന്റ് ജോർജ് സൺഡേ സ്കൂൾ വിദ്യാർത്ഥിനിയായ മന്ന സൂസൻ ജോർജ് ഒന്നാം സ്ഥാനം നേടി. ട്രോഫികളും, ക്യാഷ് അവാർഡുകളും അലക്സിയോസ് മാർ യൗസേബിയോസ് മെത്രാപ്പോലീത്ത ജൂബിലി സമ്മേളനത്തിൽ വച്ചു നൽകി.





മുള്ളരിങ്ങാട് സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളിയിൽ പരിശുദ്ധ കാതോലിക്കാ ബാവാ പ്രവേശിച്ചു.



**Shaji Mathew (Sub-Inspector of Police) has been awarded the President's Police Medal for Meritorious Services on the occasion of Independence Day 2022. Member of St. Mary's Orthodox Cathedral, Port Blair, Madras Diocese.**

## സ്നേഹസ്പർശം: തോമസ് കാർലോസിനും കുടുംബത്തിനും വീടൊരുക്കുമെന്ന് ഓർത്തഡോക്സ് സഭ



കോട്ടയം: മൂന്നിലവ് പയസ് മൗണ്ട് വെള്ളാമേൽ തോമസ് കാർലോസിനും കുടുംബത്തിനും ഓർത്തഡോക്സ് സഭയുടെ സ്നേഹസ്പർശം. സഭയുടെ 'സഹോദരൻ' പദ്ധതിയിൽ ഉൾപ്പെടുത്തി കുടുംബത്തിനു വീടു വച്ചുനൽകാൻ പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ അനുമതി നൽകി. ബാവായുടെ നിർദേശപ്രകാരം സഭാ അധികൃതർ മൂന്നിലവിലെ വീട്ടിലെത്തി വിവരങ്ങൾ ആരാഞ്ഞു.

93 വയസ്സുള്ള തോമസും മാനസിക വെല്ലുവിളി നേരിടുന്ന റോസാമ്മയും (88) അരയ്ക്കു താഴേക്കു തളർന്ന സാബുവും (51) ചെറിയ ഷെഡിൽ കഴിയുന്ന ദുരവസ്ഥ 'മനോരമ' കഴിഞ്ഞ ദിവസം റിപ്പോർട്ട് ചെയ്തിരുന്നു. ഇതു ശ്രദ്ധയിൽപെട്ടതോടെയാണ് പരിശുദ്ധ കാതോലിക്കാ ബാവാ ഇടപെട്ടത്. ലൈഫ് പദ്ധതിയിൽ അനുവദിച്ച വീടിന് ആദ്യ ഗഡുവായി ലഭിച്ച പണം കൊണ്ട് സ്ഥലം വാങ്ങി. അതിനു ശേഷമാണ് മൂന്നിലവ് പഞ്ചായത്തിൽ ലൈഫ് പദ്ധതി തട്ടിപ്പ് നടന്നത്. അതോടെ വീടെന്ന സ്വപ്നവും പ്രതീക്ഷയും അവസാനിച്ചു. ഇവർ വാങ്ങിയ സ്ഥലത്തു തന്നെ വീടു വച്ചു നൽകുമെന്ന് ഓർത്തഡോക്സ് സഭാ അധികൃതർ പറഞ്ഞു. ലൈഫ് പദ്ധതി പ്രകാരം എന്തെങ്കിലും നടപടിയുണ്ടെങ്കിൽ വീട്ടുകാർ അതു പൂർത്തിയാക്കണം. അതിനു ശേഷം കരാറുകാരനു നേരിട്ട് പണം നൽകി വീടു പണി പൂർത്തിയാക്കുമെന്നും സഭാധികൃതർ പറഞ്ഞു.